ധാൎമ്മികചക്രവൎത്തി

തിരുമനസ്സിലെ

# ഉത്തരയാത്ര.

---

ഗ്രന്ഥകൎത്താവ്

കൊച്ചി ഗവൎമ്മെണ്ടു സംസ്കൃതപണ്ഡിതനായിരുന്ന

'വൈദ്യവിചക്ഷണ'നും 'സാഹിത്യനിപുണ'നുമായ 'തളാസൻ' എന്ന

എം. കുഞ്ഞൻവാരിയർ.



1116

തൃശ്ശിവപേരൂർ

മംഗളോദയം പ്രസ്സിൽ അച്ചടിച്ചതു്.

വില 4 ണ.

# അവതാരിക

‘വൈദ്യവിചക്ഷണ’നും പണ്ഡിതവരേണ്യനുമായ പെൻഷ്യൻ മുൻഷി എം. കുഞ്ഞൻവാരിയർ അവർകളുടെ കവിതകൾ, സ്വയം വായിച്ചാസ്വാദിക്കുവാൻ സംഗതിയായിട്ടില്ലാത്തവരുംകൂടി, അദ്ദേഹത്തിന്റെ മുമ്പിൽ എത്തുപെട്ടിട്ടുണ്ടെങ്കിൽ, കവി തന്നെ സ്വന്തം കവിത ചൊല്ലുന്നതു കേട്ടുകേട്ടു സംതൃപ്തിപ്പെട്ടിട്ടുണ്ടായിരിക്കും. ധാരാളമായി എഴുതുവാനും, എഴുതിയതൊക്കെ ഓർമ്മവെയ്ക്കുവാനും, ഓർമ്മയുള്ളതു മുഴുവനും ചൊല്ലിക്കേൾപ്പിക്കുവാനും ഒരുപോലെ സമർത്ഥനും സന്നദ്ധനുമായ വാരിയർ അവർകളെ ഒരിക്കലെങ്കിലും കണ്ടുമുട്ടിയാൽ, ആ കൂടിക്കാഴ്ച ഒരുകാലത്തും മറക്കുന്നതല്ലെന്ന് എനിക്കു സധൈര്യം പറയാം.

വയോവൃദ്ധനും കവിവൃദ്ധനും ആയ മിസ്റ്റർ കുഞ്ഞൻവാരിയരുടെ അക്ഷയമായ പ്രൌഢതയും പ്രയത്നശീലവും,—കടിച്ചാൽ പൊട്ടാത്ത ഒരു ഗീർവ്വാണകൃതിയായ കൃഷ്ണനാട്ടത്തിന്റെ ലളിതസുന്ദരമായ മലയാളതർജ്ജമമൂലം ഇയ്യിടെ അതു് ഒന്നുകൂടി സംസ്ഥാപിതമായിരിക്കുന്നു—അദ്ദേഹത്തിന്റെ ‘‘വൈദ്യവിചക്ഷണ’’ബിരുദത്തെ തികച്ചും നീതീ

കരിക്കുന്നുണ്ട്. ഈ കവിമല്ലന്റെ ഒരു കൃതിക്ക് അപണ്ഡിതനും അപടുവുമായ ഞാൻ ഒരു അവതാരിക എഴുതുന്നതിൽ അന്തർഭവിച്ചിരിക്കുന്ന വിധിവിലാസത്തിൽ ഞാൻതന്നെയും അപഹൃതചിത്തനായിബ്ഭവിച്ചിരിക്കുന്നു.

"ഉത്തരയാത്ര"യെ ഇത്തരത്തിൽ ഉല്ലാസിപ്പിച്ച മിസ്റ്റർ വാരിയരുടെ മനോധർമ്മവും, ആസ്തിക്യബോധവും, രാജഭക്തിയും പ്രശംസാർഹങ്ങളത്രെ.

"ആ മാതൃഭക്തി, പിതൃഭക്തി, ബുധാനരക്തി
സൽക്കർമ്മസക്തി, സകലേശപദാബ്ജഭക്തി
എന്നീഗ്ഗുണങ്ങളെ വിരിഞ്ചി തിരഞ്ഞെടുത്തു
നിർമ്മിച്ച പുണ്യപുരുഷോത്തമനീക്ഷിതീശൻ"

എന്നു പ്രസ്തുത കവിതയിൽ വർണ്ണിതനായിരിക്കുന്ന കൊച്ചി മഹാരാജാവു മൂലംതിരുനാൾ തിരുമനസ്സുകൊണ്ട്, ഒരുന്നൂററി ഒന്പതാമാണ്ടിൽ, ഉത്തരേന്ത്യാപര്യടനം—അഥവാ സർവ്വേന്ത്യാ പര്യടനം—സാധിച്ചപ്പോൾ, ആ തിരുമേനി തൃക്കയ്യുകൊണ്ട് അന്നന്ന് എഴുതിത്തീർത്ത യാത്രാചരിത്രം, പിന്നീട് ഒരു "ഡയറി"യായി അവിടന്നു കല്പിച്ച് അച്ചടിപ്പിക്കുകയും, അതിന്റെ ഒരു പ്രതി ഭാഗ്യവശാൽ വാരിയർ അവർകൾക്കും കല്പിച്ചുകൊടുക്കുകയും ചെയ്തു. ആ 'ഡയറി'യാണ് ഈ 'ഉത്തരയാത്ര'യിലെ

പ്രതിപാദ്യവിഷയം. മണിക്കൂറും മിനുട്ടുംകൂടി തെറ്റാതെയും, കൃത്യവിശേഷങ്ങളെ ഒന്നും വിടാതെയും വിസ്തരിച്ചു വിവരിച്ചിട്ടുള്ള ആ ഡയറി ആകപ്പാടെ ആശ്ചര്യകരമായ ഒരപൂർവ്വകൃതിയാകുന്നു. അതിൽ കുഞ്ഞുൻവാരിയർ അവർകളുടെ കവിതാവാസന സംഘടിച്ചപ്പോൾ സുവർണ്ണത്തിന്നു സുഗന്ധംകൂടി കൈവന്നപോലെത്തന്നെയായി. ആ കാന്തികന്ദളവും വാസനാധോരണിയും എന്റെ കണ്ണിന്നും മൂക്കിന്നും കൈവരുത്തിയ നിർവൃതിയെയല്ലാതെ, തിരുമനസ്സിലെ 'ഡയറി'യേയോ, വാരിയരുടെ 'ഉത്തരയാത്ര'യേയോ അല്ലതന്നെ ഞാനിന്നിവിടെ അവതരിപ്പിക്കുന്നതു്.

തിരുനാളിന്നുള്ള ഒരു തിരുമുൽക്കാഴ്ചയായി ഈ ഗ്രന്ഥരത്നത്തെ തൃപ്പാദത്തിൽ സമർപ്പിക്കുവാൻ കവി അനുമതിക്കപേക്ഷിക്കുകയും, ഭക്തന്മാരുടെ ഏതുതരം അർച്ചനകളേയും സകരുണം സ്വീകരിക്കുവാൻ സന്നദ്ധനായ ദേവനെപ്പോലെ, തിരുമനസ്സിൽനിന്നു സദയം അതിന്നു് അനുവാദം നല്കുകയും ചെയ്തതിന്റെ ഫലമാണു് "ഉത്തരയാത്ര"യുടെ ഇത്തരത്തിലുള്ള പുറപ്പാടു്. വാരിയരവർകളുടെ കവിതയെക്കുറിച്ചുള്ള അഭിപ്രായം പറയുവാൻ, "സർവ്വാധികാരി"യായിരുന്നിട്ടുപോലും, ഞാൻ അധികാരിയല്ല. എന്നാൽ, പ്രാസദീക്ഷ കൂടാതെയും,

പ്രസാദം ചോരാതെയും, സംസ്കൃതവൃത്തത്തിൽ രചിച്ചിട്ടുള്ള രമണീയമായ ഈ നവീനകൃതി മിസ്റ്റർ കുഞ്ഞൻവാരിയരുടെ പഴയ പുകൾപ്പൊലിമയിൽ ഒന്നുകൂടി വെള്ളയടിച്ചിട്ടുണ്ടെന്നു നിസ്സംശയം പറയാം.

പ്രസിദ്ധനായ കവി, പ്രഖ്യാതനായ നായകൻ, രാജകീയാനുകൂല്യം, സമ്മുഖത്തിലുള്ള സമർപ്പണം, എന്നിട്ടും ഈ ഗ്രന്ഥത്തിന്ന് ഒരു അവതാരികയോ? എന്നു ന്യായമായി സംശയിക്കാവുന്നതാണ്. എന്നാൽ, ഈ അവതാരിക അസ്ഥാനത്തിലല്ലാ. സർവ്വാധികാര്യക്കാരുടെ സമ്മതംകൂടാതെ, അദ്ദേഹം മുമ്പേ നടന്ന് "ഇതിലെ, ഇതിലെ" എന്നു വഴി കാട്ടിയല്ലാതെ, ആർക്കുംതന്നെ രാജസന്നിധിയിൽ പ്രവേശിക്കുന്നത് എളുപ്പമല്ലെന്നു എഴുതിഅറിയിക്കേണ്ടതില്ലല്ലൊ. ആകയാൽ, "ഉത്തരയാത്ര"യെ ഉയർത്തിപ്പിടിച്ചുംകൊണ്ട്, തിരുമുമ്പിലെത്താൻ തരംനോക്കി നില്ക്കുന്ന, 'വൈദ്യവിചക്ഷണൻ', ആ ദീനാവസ്ഥ നീക്കിവെക്കാൻ വിധിച്ച ഔഷധച്ചാർത്തായിരിക്കണം, സർവ്വാധികാര്യക്കാരായ എന്റെ ഈ അവതാരിക. എന്തായാലും, തിരുമനസ്സിലെ ഡയറിയെ "ശ്ലോകത്തിലാക്കി"യതായ "ഉത്തരയാത്രയെ" അതിനുള്ള ഉത്തരവാദിത്വം ഒന്നും കയ്യേല്ക്കാതെ, കേവലം ഒരു വഴികാട്ടിയായി

മുമ്പേ നടന്നുകൊണ്ട്, മഹാരാജസന്നിധിയിലേക്കും അതോടുകൂടി ബഹുജനസമക്ഷത്തിലേക്കും ഇതാ ഞാൻ ആദരപൂർവ്വം ആനയിച്ചുകൊള്ളുന്നു.

തിരുമുമ്പിൽ എത്തിച്ച്, പിൻമാറി, കൈകെട്ടിനിന്ന്, അനന്തരഗതികളെ സകൌതുകം നോക്കിക്കാണുകയും, ആകസ്മികമായുണ്ടായേക്കാവുന്ന പ്രശ്നങ്ങൾക്ക് "ഏറാൻ മൂളുക"യും മാത്രമേ ഞാൻ സാധാരണ ചെയ്യേണ്ടതായിട്ടുള്ളു. എന്റെ ആ ഉദ്യോഗമുറയെ ഞാൻ സബഹുമാനം, സവിനയം, സസന്തോഷം നിർവ്വഹിച്ചുകൊള്ളുന്നു. സന്ദർശനം സന്തോഷജനകവും സംതൃപ്തികരവുമാണെങ്കിൽ "സർവ്വാധി"ക്ക് ഒരു ആധിക്കുറവു മാത്രമല്ലാ, അല്പസ്വല്പം അഭിമാനക്കൂടുതൽ കൂടിയുണ്ട്. അതല്ലാ, നിർഭാഗ്യവശാൽ, മറിച്ചാണെങ്കിൽ, "യാത്രക്കാരന്റെ കഷ്ടകാലത്തിന്നു മാർഗ്ഗദർശിക്കെന്തു ചുമതല" എന്നുവെച്ചു പിൻമാറുകയും ചെയ്യാം.

അമലമാലാകരനായ വാരിയരുടെ നിസ്തുലകരങ്ങളാൽ രചിക്കപ്പെട്ട ഈ കവനമാല്യം, രാജകീയപൂന്തോട്ടത്തിലെ അപൂർവ്വപുഷ്പങ്ങൾ ആജ്ഞാനുസരണം അറുത്തെടുത്തു ചേർത്തുകോർത്തുണ്ടാക്കിയതാകകൊണ്ട്, അതിനെ ആരും ആദരപൂർവ്വം അണിയുമെന്നുള്ള ഉറപ്പാണ്, ആപത്തിനെക്കുറിച്ചുള്ള ആ

ശങ്കകൂടാതെ, എന്റെ ഈ "അവതാരികാതട്ടത്തിൽ" ഈ നവമാല്യത്തെ വെക്കുന്നതിന്ന് എന്നെ ധൈൎയ്യപ്പെടുത്തിയതു്. തിരുമുല്പാട്ടുകൾക്ക് ഇലയോ തട്ടമോ യുക്തംപോലെ നല്കുന്നതു് എന്റെ ചുമതലയുമാകുന്നു. ഇരുകൂട്ടരുടേയും ഉത്തരോത്തരമുള്ള ഉയൎച്ചയ്ക്കു് ഈ 'ഉത്തരയാത്ര' ഉതകുമാറാകട്ടെ എന്നു പ്രാൎത്ഥിക്കുന്നു.

ഹിൽപാലസ്സ്,
24—4—116.

പുത്തേഴത്തു രാമമേനോൻ,
(സൎവ്വാധികാൎയ്യക്കാർ)



# പ്രസ്താവന

ഇതിൽ പറയുവാനുള്ള മുഖ്യകാൎയ്യമെല്ലാം അവതാരികയിൽ വിശദീകരിച്ചിരിക്കയാൽ ഒരു കൃതജ്ഞതാപ്രകടനം മാത്രമേ തൽക്കാലം എനിക്കു ചെയ്യാൻ തോന്നുന്നുള്ളു.

കവിപ്രശംസ കുറച്ചധികമായെങ്കിലും പ്രത്യക്ഷരമധുരങ്ങളും സാരഗൎഭങ്ങളും ഫലിതമയങ്ങളുമായ വാചകങ്ങൾകൊണ്ട് ഇങ്ങിനെ ഒരവതാരികയെഴുതിത്തന്ന സൎവ്വമാന്യനായ സൎവ്വാധികാൎയ്യക്കാർ പി. രാമമേനോൻ ബി. ഏ., ബി. എൽ. അവർകളോട് എനിക്കുള്ള കൃതജ്ഞതയെ വാക്കിലെന്നല്ല മനസ്സിലും ഒതുക്കുവാൻ അസാദ്ധ്യമാകുന്നു.

ഈ പുസ്തകമെഴുതുവാൻ എന്നോടു സവിശേഷപ്രണയം നിൎബ്ബന്ധിച്ച താൎക്കികതിലകനും സാഹിത്യസരസനുമായ സാക്ഷാൽ വിദ്വാൻ മാന്തിട്ട കുഞ്ഞുനമ്പൂതിരി അവർകളോടും ഇതു സാദരം പരിശോധിച്ചുതന്ന ആ പണ്ഡിതവരേണ്യന്റെ പ്രധാനശിഷ്യനും സംസ്കൃതമഹാപാഠശാലയിൽ ന്യായശാസ്ത്രാദ്ധ്യാപകനും നല്ലൊരു സഹൃദയനുമായ വി. രാമൻനമ്പ്യാരവർകളോടും ഞാൻ പ്രത്യേകം കൃതജ്ഞനായിരിക്കുന്നു.

എന്ന്

സഹൃദയവിധേയൻ,

എം. കുഞ്ഞൻവാരിയർ.



ധാൎമ്മികചക്രവൎത്തി തിരുമനസ്സുകൊണ്ടു്.

# ഉത്തരയാത്ര

൧

തൃപ്പൂണിത്തുറയപ്പൻ
തൃപ്പദമുൾപ്പൂവിലോർപ്പവർക്കെല്ലാം
കല്പകതരുവരകല്പന-
നല്പവിഭൂത്യുജ്ജ്വലൻ തുണയ്ക്കേണം.

൨

ഇദ്ദേവനരുളും കരുണാമൃതസാരമേറെ-
റ്റുത്തേജിതാംഗകമൊരുത്തമരാജവംശം
മുത്തേറെയുൾച്ചിതറിമാടപദാഞ്ചിതം, ശ്രീ-
സത്തേലുമാറലമകന്നു നികന്നുനില്പൂ.

൩

ഈരാജവംശത്തിലധീശപട്ടം
നേരാണ്ടു നൂറേഴിലണിഞ്ഞ ധന്യൻ
ശ്രീരാമവർമ്മാഭിധ, നിന്നുനൊക്കം
പേരാർന്നു മിന്നുന്നു പൂതപ്രഭാവൻ.

൪

ഇത്തമ്പുരാൻ വിഷ്ണുപദാസ്ഥനായുണ്ടു
നില്ക്കുന്നു നിത്യം, ഗതഡൻകണ്ടാക്കെ
മെത്തുംജയംകൊണ്ടു ഭുജംഗവർഗ്ഗ-
മെത്തുന്നമില്ലിങ്ങൊരിടത്തുമെന്നും.

൩

നരവരനിവിടുന്നത്യൽകൃപാസാരമേവം
ധരണിയെ നിഖിലാഘം നീക്കി രക്ഷിച്ചിടുമ്പോൾ
പ്രജകളനിശമേറ്റം ക്ലേശമാർഗ്ഗമേറ്റും
വിധുമുഖികൾ വലഞ്ഞേറുന്ന നേരത്തുമാത്രം.

൪

ഈവണ്ണം കൊച്ചിവാഴും സുകൃതിമണിനിന-
ച്ചൂത്ര നൂറെറായ്മ്പതാകും
കൊല്ലത്തിൽ ചിങ്ങമാസേ ദിവസമിതുപതോ
ടൊന്നാടുത്തനുഷസ്സിൽ
തൻവാസസ്ഥാനമാകുന്നൊരു കനകലസൽ-
ക്ഷ്മ വിട്ടാശുകാശീ-
ഗംഗാസ്നാനാദിപുണ്യാൽസുകനതിയനഘം-
പൂകി പുണ്യത്രയീസ്ഥം.

൫

കാറിൽ കനത്തരസമാണ്ടെഴുന്നള്ളിയോരി-
ക്ഷോണിക്കധീശനനുയാത്രയടുത്തു ചെയ്വാൻ
കൂറിൽകളിത്ത പരിവാരജനങ്ങളെല്ലാം
മാനിച്ചണഞ്ഞു മതിമോദമുയർത്തി മുറ്റും.

൬

പതിനഞ്ചാമൻ ഗുണമതി-
യതിമഹിതൻ ഇളമിളൽ കുമാരവരൻ
വിദുഷീമണിയാം വധുവൊടു-
മനുയാത്രക്കൊത്തൊരുങ്ങി നിസ്സംശയം.

൯

ഗുണഗണനിധി നേത്യാരമ്മയും തൽപ്രസാദാൽ
ചിലതമനുഗതികളൊത്തു ചേർന്നു, സഹർഷം
സുകൃതനിചയമേൽക്കാനാഗ്രഹം സജ്ജനങ്ങൾ-
ക്കുചിത,മിളമനക്കാക്കായ തന്ന്യാളശം താൻ.

൧൦

എല്ലാററിലും നിപുണനാകിയ കൃഷ്ണമേനോ-
നില്ലാതെയില്ലരചനൊററ കാര്യമെന്നും
അല്ലാതെയാത്തമനുജാദികളും തെളിഞ്ഞി-
ച്ചൊല്ലാർന്ന ഭൂപനുടെ യാത്രയിലൊത്തൊരുങ്ങി.

൧൧

ദിവാൻ‘ഷെർബട്ടെ’ന്നുമഹിത,നിഹയാത്രാധികൃതനാ-
ദ്വിജേന്ദ്രൻ കസ്തൂർസ്വാമയ്യ,നനഘരന്യാധികൃതരും
നിജസചിവരേവം സുകൃതരതിവന്നോരതിലതി-
പ്രഹർഷംപൂണ്ടോരന്നനുഗമനകൃത്യൈകരതരായ്.

൧൨

മാന്തിട്ടക്കുഞ്ഞുനമ്പൂതിരിയഖിലജന-
ശ്ലാഘിതൻ, സൽഗുണാഢ്യൻ,
ശാന്തശ്രീ നൃത്തരംഗം, കവികുലതിലകൻ,
പാണ്ഡിതീ മണ്ഡിതാശൻ,
ഇക്ഷോണീവല്ലഭൻതൻപ്രണയഗുണഗണ-
പ്രേരിതൻ, താനുമന്നീ-
യാത്രാമംഗല്യഘോഷം മുഴുവനനുഭവി-
ക്കുന്നതിന്നൊത്തൊരുങ്ങി.

൧൩

സ്നാനാദികൃത്യമുടനീസ്സ്വധി ചെയ്തുപിന്നെ-
പ്പൂർണ്ണത്രയീശനെവണങ്ങിയനന്തനാഭക്ത്യാ
അന്തഃപുരത്തിലരമെത്തിയിഹത്യദേവ-
ന്മാരെയു മാകലിതഭക്തി നമസ്കരിച്ചാൻ.

൧൪

പിന്നെത്തന്നമ്മപോലുറ്റപ്രിയമുടയമഹാ-
രാജ്ഞിയേകൈവണങ്ങി-
ത്തന്നിഷ്ടം കാര്യമോതിത്തരളരുചി,വലം-
വെച്ചു വന്ദിച്ചുഭക്ത്യാ
പിന്നീടാത്താനവോളം വിവരമനുജമാ-
രോടുമോതി സപ്രശ്രയം
തന്നിൽച്ചെന്നങ്ങു വിപ്രാത്തമകലവിഹിതാ-
ശിസ്സു മേറെറ്റുഹർഷം.

൧൫

ഇളയനൃപനു,ശേഷഭ്രാതാലിതോദാരകീർത്തി
പ്രസര,നന്ദശീലോല്ലാസി,മൂന്നാംമഹീശൻ
ഇതരനൃപകുമാരശ്രേഷ്ഠരെല്ലാം തെളിഞ്ഞീ
ക്ഷിതിപനെയളിവന്ദിച്ചേറെ നന്ദിച്ചുനിന്നാർ.

൧൬

വന്നെത്തീസന്മുഹൂർത്തം,നരവരനഖില-
ന്മാരൊടും യാത്രചൊല്ലി-
സ്സന്നദ്ധോദാരവേഷൻ,വിളങ്ങിനകരളാ-
സ്സേന്തി നൽകാറിലേറി

മന്ദസ്മേരാനനശ്രീയൊടു വഴിയിലനേ-
കോപചാരങ്ങളീക്ഷി-
ച്ചന്നെത്തിച്ചേൎന്നു ചെന്നൊട്ടരമണിയൊടു നൽ-
കൃഷ്ണലീലാലയത്തിൽ.

൧൭

ഇരണാകുളമെന്നപട്ടണത്തിൽ
ജനമന്നേരമിയന്നഹൎഷമെന്തോ
ശിവരാമ, കഥിക്കുവാനിവന്നി-
ല്ലറിവും നാവുമതിന്നടുത്ത വാക്കും.

൧൮

കുളിച്ചുടൻ ചെയ്തുമഹേശദൎശനം
ദ്വിജോത്തമാശിസ്സുകളേറ്റു, തൽക്ഷണം
കഴിച്ചു ഭൂവല്ലഭനപ്പുനേരമൊ-
ത്തിറങ്ങി മെല്ലെപ്പുകവണ്ടികേറുവാൻ.

൧൯

ഈയാത്രയിൽ ക്ഷിതിപതിക്കയഥേഷ്ടമോട്ടാൻ
തീവണ്ടിയൊന്നുസവിശേഷമശേഷമാന്യം
ആമന്നപ്പെടുത്തി സചിവാഗ്രണി, പുഷ്പകാഖ്യ-
യേൽക്കും വിമാനമിതുകാണ്കിലുടൻവിമാനം.

൨൦

ഇപ്പിക്കാരിയവരി മുന്നിലൊത്തു,യൎന്നു-
ള്ളശ്വത്തിൻയുഗളിവഹിച്ചവണ്ടി,കേറി
മാൎഗ്ഗത്തിൽസകലജനാക്ഷിഹൎഷമേകി
ക്ഷോണീശാഗ്രണി പുകവണ്ടിമുറിമാത്താൻ.

൨൧

തദാ ദിവാൻവന്നവിടേക്കരം പിടി-
ച്ചിറക്കി നൽപ്പൂക്കളണിഞ്ഞപന്തലിൽ
കസാലമേൽ സ്വൈരമിരുത്തി നാഥനിൽ
പ്രസാദമേറ്റി,നിഖിലാത്ഥ്യസൽക്രിയൻ.

൨൨

ഉദ്യോഗസ്ഥന്മാരെയും തത്രവന്നോ-
രന്യന്മാരാം മാന്യരേയും തരത്തിൽ
ചൊല്ലിക്കാണിച്ചിട്ടിവാനൊത്തനല്ല-
ശ്രീയോലും തൻ ബങ്കളാവാണ്ണൃപൻ.

൨൩

അങ്ങല്പം വിശ്രമിച്ചാസ്സചിവനൊടുചിതം
കാര്യമോരോന്നു ചൊല്ലി.
ധന്യൻ ക്ഷോണീമണാളൻ നിജപരിജനമൊ-
ത്തെവരാലും സഹർഷം
സന്ദൃശ്യൻ,സാധുസംരക്ഷക,നഗ മണിര-
ണ്ടിന്നു തീവണ്ടികേറി-
സ്സാനന്ദം യാത്രചെയ്യാൻ, വലിയവെടിരവം
തത്രവീണ്ടും മുഴങ്ങി.

൨൪

'ധൂമജ്യോതിസ്സലിലമരുദാധാര'മീവണ്ടിയല്ലോ-
ശ്രീമത്തുച്ചസ്വനമൊടനലജ്വാലയാം മിന്നലേന്തി
സന്തോഷത്താൽ സകലമനുജന്മാർക്കുമുല്ലാസകൃത്താ-
യെന്തോവന്തോതരജവമെടുത്തോടി,ദിവ്യാധ്വരയോ
(ഗാൽ.

൧൫

ആപ്പീസ്സിലൊക്കെയുമനേകജനോപചാരം
കൈക്കൊണ്ടു തൃശ്ശിവപുരത്തിലഥോ വിശേഷാൽ
നൽപന്തലിട്ടതിലിറങ്ങിയിരുന്നു നാനാ-
മാന്യാധികൃൽപ്രജനാർച്ചനമേററുനാഥൻ.

൧൬

മാലാ മംഗലപത്രജാലമധികം മാനിച്ചനേകം ജനം
ഭൂലോകേശ്വരകഞ്ജപാണികളിലായർപ്പിച്ചു, വാദ്യസ്വനം
നാലാശക്കകവുംമുഴങ്ങി, വെടിനിസ്വാനം വിജൃംഭിച്ചു,
നൽ-
ച്ചേലൊലുംപുകവണ്ടിയേറിനൃപനുംയാനംതുടർന്നീടിനാൻ

൧൭

മുള്ളൂർക്കരെ വിശേഷിച്ചു പാലിയത്തച്ചനുജ്ജ്വലം
ചെയ്തു സൽകൃതിയേററെ പ്രീതിപൂണ്ടെഴുന്നള്ളിനാൻ.

൧൮

ദിനമണിയാറാടാറാം
മണിയാറാവാറമൊത്തൊരുങ്ങുമ്പോൾ
ഭാരതനദിയുടെ തെക്കേ
വക്കത്തെത്തിച്ചു വണ്ടി നിർത്തി നൃപൻ.

൧൯

ചെറുതുരുത്തിയിലക്ഷണമുത്ഥിതം
വലിയൊരുത്സവമെന്തിവനോർത്തവൻ
കതിനനിസ്വനമേറെമുഴങ്ങി, നൽ-
സുഖമിയററിയ വാദ്യരവങ്ങളും.

൰

ദേശമംഗലമഹീസുരോത്തമനടുത്തു-
വന്നവികലാദരം
മാലയിട്ടതു സന്തോഷമേററഥ സമസ്ത-
സേവ്യനവനീശ്വരൻ
കാറ്,കാ്,ലരിയവണ്ടി, മഞ്ച്,ലിവകൊണ്ടു-
ണ്ടെത്തിഹ തിരക്കമുററു-
ള്ളറിയന്ന ജനരാശി, കണ്ടു ജലരാശി-
പോലതുലവിസ്തരം.

൰൧

കാറെത്തിച്ചേൎന്നു, വേണ്ടുംവിധമിതള്ളിതം
വണ്ടിവിട്ടായതേറി
സ്വൈരം മന്ദംചരിച്ചുന്നൃപതി മുദിതനായ്
കണ്ടുനൽ കാഴ്ചയെല്ലാം
വിദ്യുദ്ദീപങ്ങളെങ്ങും തെളുതെളെ വിലസീ,
മാൎഗ്ഗപാൎശ്വങ്ങളിൽ പൊൻ-
വൎണ്ണം ചിന്നുന്ന വാഴക്കുലകളുമലർമാ-
ല്യങ്ങളും തൂങ്ങി ഭംഗ്യാ.

൰൨

മുന്നിൽ തോക്കേന്തിലാത്തി പടഭടനികരം,
പിന്നിലായിട്ടിവാനും
പേഷ്കാരും മററു മോരോ മഹിതതമുദയൽ-
ഖേദമോദം നടന്നാർ.

ഇത്ഥത്താതിൽ ഘോഷയാത്രക്കടയമഹിമകാ-
        ണ്ടാത്തവർക്കുള്ള കണ്ണിൻ-
ദ്ദുഷ്കാലം നിക്കവാനില്ലൊരുവഴി, സ്വകൃതി
        ദ്ദൗർല്യമീ വൃത്തമെന്നും.

൩൩

തെററന്ന മംഗളവിളക്ക നിരന്ന സൌധ-
മിററത്തു പന്തലിലിറങ്ങി മഹീമഹേന്ദ്രൻ
മററുള്ള മാന്യരെയകംഞ്ഞമകററി, മുമ്പി-
ലെത്തിച്ചതൻപരിജനങ്ങളൊടൊത്തുചെന്നാൻ.

൩൪

നീരാടി, യന്നിയതകൃത്യമുപാചരിച്ചു,
സാരാന്നമാസ്ഥയൊടശിച്ചു, ഘനിദ്രയാലേ
ഈരാജമൌലിമണിയന്നിശനീക്കി, നിർദ്ദോ-
ഷാരാധനപ്രിയ, നുണർന്നെഴുന്നേററു വീണ്ടും.

൩൫

സ്നാനാദികൃത്യമുടനന്നുകഴിച്ചുസാരം
വിശ്രാന്തിയേററൊരുമണിക്കുറഹർഷവേഗാൽ
വന്നേറിടും നിജ ദിദൃക്ഷുജനങ്ങളെസ്സൗ-
ജന്യോചിതാദരമിളേശനനുഗ്രഹിച്ചാൻ.

൩൬

നമ്പൂതിരിപ്രകരമംഗളപത്രമാലാ-
സമ്പ്രീതനായവരെയും കൃതകൃത്യരാക്കി
തൻപൂർവ്വനിശ്ചയമതോർത്തഥ കേരളീയാ-
യുർവ്വേദവൈദ്യകുലശാലയിലേക്കിറങ്ങി.

൩൭

അന്നേരം വല്ലഭക്ഷോണിപനന്ദനോത്തമൻ
    കൃഷ്ണവർമ്മാഭിധാനൻ,
കൊല്ലംകോട്ടുഴിവാഴും കുശലധിഷണനാം
    വാസുദേവക്ഷിതീശൻ,
ചൊല്ലേറും പത്മനാഭദ്വിജനിഷമരണ-
    പ്രൌഢ്യതൻ മറ്റുമോരോ
മാന്യന്മാരേവമങ്ങെല്ലവരുമരചനെഴു-
    ന്നള്ളുവാൻ കാത്തുനിന്നാർ.

൩൮

കാറൊത്തവർണ്ണനെ മനസ്സിലിരുത്തി നല്ല
കാറിൽക്കരേറി വിചരൽസചിവാളിയുക്തൻ
ഈ വിശ്വമാന്യമതി 'ധാർമ്മികചക്രവർത്തി'-
യെത്തും ക്ഷണത്തിലെതിരേറ്റവരേറ്റിഹർഷം.

൩൯

വിപുലവിമലമേറ്റം ഹൃദ്യമീവൈദ്യശാലാ-
പരിസര,മതിലോരോ ചിത്രശില്പങ്ങളും കണ്ടും
ഇരുസഹചരയോഗം, പൂണ്ടു മാനസ്സരസ്സിൽ
സുകൃതിമണിലസിച്ചു വിണ്ണിലിന്ദുൻകണക്കേ.

൪൦

ബ്രഹ്മശ്രീവൈദ്യരത്നം ഭിഷഗണിമണിയാ-
    ര്യസ്സു നാരായണാഖ്യൻ,
പുണ്യശ്രീ വൈദ്യവൈചക്ഷണിയുടെ നിലയം
    വാരിജൻ കഞ്ഞസംജ്ഞൻ,

ധന്യൻ ശങ്കുണ്ണിയച്ഛൻ ഗുണമുടയ ഭിഷ-
ക്കേവമാരോഗ്യരക്ഷാ-
മന്ത്രജ്ഞന്മാർ നിറഞ്ഞുള്ളൊരു സഭയവിടെ
സ്സുസ്പഷ്ടം പ്രോല്ലസിച്ചു.

൪൮

ഏതൽസമർപ്പിതസുമംഗളപത്രമേറ്റു
വായിച്ചുണർത്തി വസുദേവജരാജവീരൻ
സാരജ്ഞനാകിയശിവാനതിനുത്തരത്തെ
സ്സാരസ്യമോടഥ കൊടുത്തു നൃപാനവാമാൽ.

൪൯

അക്ഷണം ജയജയേതി ഘോഷമഖിലാന-
നങ്ങളിലുയർന്നതേ-
റക്ഷമാപതിയതിപ്രസന്നനെഴുന്നേറ്റു
തൽപ്രകൃതയാത്രയിൽ
രക്ഷണത്തിനുതകതിപ്പൂർവ്വകമനുസ്മ-
രിച്ചു ജനമൊക്കയും
ഋക്ഷപതിയൊടൊരത്ഥനം വിനയമൊന്നൊപ്പു-
ണരെത്തൊട്ടു നടത്തിനാർ.

൫൦

കോവിലകത്തെഴുന്നള്ളി
ക്കളിയും മററും കഴിച്ചു പിന്നെ നൃപൻ
ഉന്നതസൌധഗനൊട്ടും
ദീപമസംഖ്യം ജ്വലിപ്പതീക്ഷിച്ചാൻ.

൪൪

പൂർവ്വകൎത്തവ്യരസാൽ
പ്രതിബിംബിച്ചുള്ള ദീപ്രദീപകുലം
എന്തെന്നില്ലാതുള്ളൊരു
കൌതുകമേകീ ജനാധിപാക്ഷികളിൽ.

൪൫

തദനുസപരിവാരം കാറിലേറിസ്സ്വവേഷൻ
നരപതി ശകടാപ്പീസ്സിങ്കലാഘോഷയോഗാൽ
അവികലരസമെത്തി സത്വരം, സജ്ജിതം ത-
ന്നനലശകടമേറിക്കാണികൾക്കേറി ഹൎഷം.

൪൬

ആസ്ഥാനത്തോളം ചെന്നെത്തിയ സുകൃതികളോ-
ടൊക്കയും യാത്രചൊല്ലി
പ്രത്യേകം തൻ ദിവാനിൽ പ്രണയമൊടവനീ
രക്ഷണോൽകൃഷ്ടഭാരം
ഏല്പിച്ചുദ്യോഗിവൎഗ്ഗാദൃതനതമണിയെ-
ട്ടിന്നുടൻ വണ്ടിനീക്കി-
സ്സാനന്ദം യാത്രചെയ്താസ്സരണിയിലുലവ-
ക്കോട്ടനിൎത്തി, സുയാനം.

൪൭

അന്നേരം വന്ന ചിറവ്വധികൃതരെയപേ-
ക്ഷിച്ചു തദ്ദേശവിപ്രൌ-
ഘാശീൎവ്വാദങ്ങളേററഞ്ചിതജവമൊടുഷ-
സ്സിങ്കലാഴ്ചകളിൽ

സൈന്യം ചെന്നെത്തിമർത്ത്യേശ്വരമണി മണിയെ
ട്ടിന്നു തൽകാലമൊട്ടു-
ല്പാൎക്കുട്ടം തത്ര, വീണ്ടും വലിയവെടിമുഴ-
ക്കത്തിലെങ്ങും കുലുങ്ങി.

൪൮

മൈസൂർദിവാൻ സപദി വന്നഥ വണ്ടിവിട്ടു
താഴത്തിറങ്ങിയൊരു ഭൂപനെയാദരത്താൽ
ആചാരപൂർവ്വമെതിരേറ്റവിടത്തിലുള്ള
രാജാധികാരികളെയൊക്കമുറയ്ക്കുകാട്ടി.

൪൯

പൌരാധികാരിയുടെ മംഗളമാലയേറ്റു
ചിത്രാംബരാസ്തൃതവഴിക്കു നടന്നു കാറിൽ
കേറീനൃപാതിഥിനിലക്കവിടുന്നടുത്ത
'കൌമാരമന്ദിര'മണഞ്ഞു, ദിവാൻ പിരിഞ്ഞു.

൫൦

ആപ്പീസ്സിലന്നു പല കൊച്ചിജനങ്ങളും വ-
ന്നൎപ്പുവിലിക്ഷിതിപനേറ്റമുയർത്തി മോദം
ഇത്തമ്പുരാന്റെയനുഗാമിജനങ്ങളും നൽ-
കാറിൽകരേറി നൃപവാസഗൃഹത്തിലെത്തി.

൫൧

പിന്നെസ്നാനാദികൃത്യങ്ങളുമശനവു-
മെല്ലാം യഥേഷ്ടം കഴി-
ച്ചൂൎച്ചിന്നും മോദേനനാട്ടാർപലരെയുമവിടെ
കണ്ടു, കാപ്പിക്കുശേഷം

വേഷം സുശ്ലാഘ്യമാണെന്നു,ത്തിയ പല സുമഹാ-
ന്മാരെയും സന്ദർശി-
ച്ചാത്മീയന്മാരൊടൊപ്പം പല പരിസരദൃ-
ശ്യങ്ങളും ചെന്നുകണ്ടാൻ.

൫൨

പഴകിയൊരരമന,തോട്ടം
പൂകളിയലും നൽസ്ഥലങ്ങളിവയെല്ലാം
കണ്ടങ്ങധികൃതസൽകൃതി
പൂണ്ടിങ്ങെത്തിടിനാൻ ദിനാന്തമൊടും.

൫൩

എന്തു തിരക്കായാലും
സാന്ധ്യവിധിക്കില്ല ഭംഗമൊരുനാളും
ഈസ്സുകൃതികൾ,ഉചിതമ-
ന്നെല്ലാം ചെയ്തിട്ടസ്സുഖേന നിശനീക്കി.

൫൪

അന്നും കാലത്തു കൃത്യം പതിവുപടി കഴി-
ച്ചുള്ളതക്കാഴ്ചയോരോ-
ന്നെത്തിക്കണ്ടാദരിച്ചും യുവനൃപസചിവേ-
ന്ദ്രാദ്യരേ സ്സൽകരിച്ചും
സന്തോഷം ബാഢമുൾക്കൊണ്ടുപചിതവിഭവം
'ദേവഹള്ളി'ക്കണഞ്ഞാ
വിദ്യുദ്ദീപം തുറന്നും നൂവരമണിനായി-
ച്ചീടിനാൻ നേരമെല്ലാം.

൩൩

പിററന്നാളുഷസി കൃതാർത്ഥനാത്തഹർഷം
വന്ദിച്ചെത്തിയ മലയാളിമർത്ത്യസംഘം
നന്ദിച്ചുൽകടരസമൂട്ടി, രാത്രിനേരം
വന്നപ്പോൾ സുധി മഹിസൂർക്കു യാത്ര ചെയ്യാൻ.

൩൪

ആപ്പീസ്സിലൊമ്പതു മണിക്കെഴുന്നള്ളിയതും
വിദ്യോന്നതാധികൃതർ വന്നുപചാരമാല്യം
അർപ്പിച്ചതേററു കുശലം ചിലതോതി, മന്ദം
തീവണ്ടി തന്നകമണഞ്ഞു വിശിഷ്ടശോഭം.

൩൫

മണി പതിനൊന്നാകുമ്പോൾ
മണിയടികേട്ടാശു വണ്ടി മണ്ടി ജവാൽ
കാലത്തെട്ടിനു മഹിസൂ-
രാപ്പീസ്സിൽ ചെന്നുനിന്നു മന്ദജവം.

൩൬

ഓടുന്ന ശിക്കിലിരവും പകലാക്കിടും നൽ-
ദ്ദീപം തെളിഞ്ഞധികമന്നഖിലാർത്ഥ്യയോഗം
ആണ്ടുള്ളൊരീയനലവണ്ടി ലഭിച്ച ഭാഗ്യ-
മെന്തോതിടേണ്ടു നിയതം നിഖിലാർച്ചനീയം.

൩൭

അന്നേരമീയരിയ 'ധാർമ്മികചക്രവർത്തി'
തന്നെസ്സുഖീതിബഹുമാനവിനീതിഹർഷം
വന്നോധിതാശമെതിരേററു, യുവേശയുക്തൻ
സന്തോഷയോഗി മഹിശൂരമഹീമഹേന്ദ്രൻ.

൧൦

ഇതവരമൃതമോരോൽ കൈപിടിച്ചങ്ങിറക്കീ
നഗരപരിഷദീശൻ വന്നുടൻ മാല ചാർത്തീ
അരിയൊരധികൃതന്മാരേപ്പുറത്തത്ര കാട്ടീ,
വലിയ വെടിമുഴങ്ങീ രണ്ടുമൂന്നല്ല വീണ്ടും.

൧൧

തദനു ശുഭശരീരം വാദ്യഘോഷം മുഴങ്ങീ-
ടവെ, നൃപതിയപോതം തമ്മിലൊത്തഞ്ചിതാഭം
മടനിരകൾ നടത്തും തൽപ്രണാമങ്ങളേററാ-
ത്തുരഗവരചതുഷ്കം ചേർന്നയാനത്തിലേറി.

൧൨

ഉചിതംപോലഖിലർക്കും
വാഹനമവിടേട്ടരിക്ക സജ്ജ,മഹോ
കലിയുഗമിതിലെധർമ്മജ-
നൃവരൻ താനീക്ഷിതീശ,നഖിലാർച്ച്യൻ

൧൩

തുപ്പിക്കാരനവധി കുന്തമേന്തുവോരും
പൊല്ലീസ്സാന്വതമകമ്പടിക്കസംഖ്യം
ആൾക്കൂട്ടത്തിനു മിഴിമോമമേററിയുംകൊ-
ണ്ടായാനം വഴിയിൽ നടന്നു സാവധാനം.

൧൪

ഇക്ഷോണിപക്കടയ മംഗളഘോഷയാത്രാ-
സംവീക്ഷണത്തിനണയുന്ന ജനപ്രവാഹം
വന്നേറിടുന്നതു മുറക്ക തടുത്തുനിർത്താൻ
പൊല്ലീസ്സുകാരിരുപുറത്തുമെടുത്തു യത്നം.

൩൨

അക്ഷൌണീവല്ലഭൻ, തന്നുടെ 'ലളിതമഹാൾ'
മന്ദിരത്തിങ്കലാക്കി-
ട്ടിക്ഷോണീലോകനാഥാതിഥിയൊടുവിടവാ-
ങ്ങിച്ചു മന്ദം പിരിഞ്ഞാൻ
ഇദ്ദേവൻ നിത്യകൃത്യങ്ങളെ മുഴുവനമ-
ങ്ങിച്ചുപോലെക്കഴിച്ചി-
ട്ടല്പം വിശ്രാന്തിയേററിട്ടിരുമണിയൊടുനൽ
കാറതിൽ കേറിവീണ്ടും.

൩൩

ചൊല്ലേറീടും 'ജഗന്മോഹന'മരമനയു-
ശാലയം, കാഴ്ചബംഗ്ളാ-
വു, നാല്പപ്പുനയശ്രീ കുതിരകളിയലു-
ന്നൽസ്ഥലം നിസ്തുലാഭം
നാനാകൈവേലശാലാപണനഗരമഹാ
രാജമാർഗ്ഗങ്ങളെല്ലാം
നോക്കിക്കണ്ടാത്തഹർഷം നിജവസതി നിന-
ച്ചാനു സന്ധ്യക്കു മുമ്പിൽ.

൩൪

അതിൻകാര്യസൌകര്യമെല്ലാം നിനച്ചാ-
ലതിസഹ്യമെന്നോതിടാമീസ്ഥലത്തെ
കളിച്ചദ്രിമേലുള്ള ചാമുണ്ഡിയേയും
നമിച്ചാനു ഗേഹം സ്വകൃത്തീക്ഷിതീശൻ.

൰൮

ഇക്കണ്ണയന്റ വിലസുന്നിതു, കാറിലേറി
പ്പോകുംവഴിക്ക പുരിയിൽ പുതുശോഭമെങ്ങും
മിന്നുന്ന വൈദ്യുതവിളക്കുകളെണ്ണമെന്യേ
വീക്ഷിച്ചൊരീ ക്ഷിതിപനേറു വിശേഷഹർഷം.

൰൯

കാവേരിയെന്നൊരാപ്പുഴ
കലിതരസോല്ലാസമീവസുന്ധരയെ
ഭൂഷിപ്പിച്ചു ചരിപ്പതു
ഭുവനതലത്തിൽ പ്രസിദ്ധമൊന്നല്ലോ.

൨൰

മുമ്പിങ്ങു വാണ വസുധാപതി പാപതാപം
വെല്ലുന്നൊരിപ്പുഴയെ നാട്ടിനു നന്മ കൂട്ടാൻ
ബന്ധിച്ചു നിർത്തുവതിനോ, ബഹുലക്ഷകോടി-
വിത്തവ്യയത്തൊടണകെട്ടിയതിപ്രശസ്തം.

൨൰൧

കണ്ണമ്പാട്ടമിയന്നു, നാവിലജലം
ദേശാന്തരാവശ്യമാ-
യെന്നും ദൂരമൊഴുക്കിയേകി നെടുതാം
പാലം കണക്കങ്ങിനെ
കണ്ണമ്പാടിയണക്കെഴുന്ന നിലനിൽപ്പും
മധ്യമാസ്സാംബതൻ-
നിൽപ്പും നിസ്തുലശോഭമിന്നതു നിനക്കും
തോന്നുമത്യത്ഭുതം.

൩൫

ഒരുദിനമവിടെയുമിസ്സുധി
നരപതിയെത്തിജ്ജനാവലീ മഹിതൻ
കാവേരിതൻ നിഷേവ-
ക്കിടയിലഹോ കണ്ടു വേണ്ടപോലെല്ലാം.

൩൬

കളി,യശന,മശേഷം കാഴ്ച,യാനങ്ങ,ളെങ്ങും
ശയന,മിവ മഹീശനെന്നപോലാശ്രിതക്കും
അതുലസുഖദ,മീമട്ടാശ്രിതപ്രീണനം താൻ
വലിയൊരു സുഖമാര്യക്ഷോണിപന്മാർക്കു പണ്ടും.

൩൭

രാവിദ്ദേവനാരങ്ങും മുമ്പെ,ങ്ങുമേറെ പ്രശസ്തരായ്
മേവും നൽപാട്ടുകാരങ്ങുപാടീ രാജാജ്ഞയാൽസുഖം.

൩൮

ഏവം മൂന്നുദിനങ്ങളിൽ പലതുമായ്
കാണേണ്ടതത്യാദരാൽ
കണ്ടും ഭൂപതിവീക്ഷണോത്സവരസം
പൂണ്ടും വിരാജൽപടം
രണ്ടുർവ്വീശരിണങ്ങി നിൽക്കവതെടുപ്പിച്ചും
പരംമൈത്രിയും-
ക്കൊണ്ടും രാത്രി നിനച്ചുറച്ചു നൃവരൻ
യാത്രക്കൊരുങ്ങാദരം.

൩൬

‘ഗോശ്രീശ’നന്നേറെയഭീഷ്ടനായോ-
രാ‘ദേവരാജൻ’ നൃവരാധികാരി
സമ്മാനമൊന്നാംതരമേററതോക്കി-
ലിമ്മേടിനീശോത്തമതുഷ്ടിചിഹ്നം.

൩൭

മണിയെട്ടിനു കാറിലായുവക്ഷ്മാ-
വരനൊത്താറിയണഞ്ഞു വണ്ടിമുററം
രഥമേറവെയക്ഷിതീശനും വ-
ന്നുചിതം കണ്ടു പിരിഞ്ഞു കസ്തിതാശം.

൩൮

ആ വണ്ടി വിട്ടു,നിയതം മണിതിട്ടമെട്ടേ-
കാലിന്നനൂനവിഭവം മഹിതോരുഗേഹം
കാലത്തൊരേഴുമണിയോടതു,ധികാരിപ്പുണ്ണി-
മാന്റു ശുഭം ‘ഹരിഹരാ’ഭിധമാം നികേതം.

൩൯

കൽക്കൂട്ടർതൊട്ടു പലർ വന്നിഹ വേണ്ടതെല്ലാം
സജ്ജീകരിച്ചുദിതമംഗളവാദ്യഘോഷം
നിൽക്കുന്നതിസ്സ്വകൃതികണ്ടു കനിഞ്ഞു കാറിൽ
ചെന്നെത്തി സത്വരമിഹത്യനൃപാലയത്തിൽ.

൪൦

കാർവിട്ടിറങ്ങിയവിടെ ദ്വിജസംഘമൊത്താർ-
ന്നാശീർവ്വദിച്ചരിയസംസ്കൃതപദ്യപത്രം
അർപ്പിച്ചതോററഖിലവിജ്ഞവരിഷ്ഠനാകും
‘മാന്തിട്ട’വിപ്രമണിയൊത്തുവിശിഷ്യപാത്രൻ.

വൃ൧

മംഗല്യമേറെ വിളയുന്നതുകൊണ്ടു 'തുംഗ-
ഭദ്രാ'ഖ്യയാർന്നൊഴുകിടും നദിയിൽ പ്രസാദാൽ
സ്നാനാദികൃത്യമഖിലം വിരചിച്ചു പുണ്യ-
ക്ഷേത്രത്തിലീശപരസമർച്ചനവും കഴിച്ചാൻ.

വൃ൨

മഹിസ്സൂർ ദേവസങ്കാ-
രധികൃതരവിടത്തിലാസ്ഥയാർന്നെത്തി
പല പല മംഗലമവികല-
മുദിതമഹോത്സാഹമേറ്റു നിറവേററി.

വൃ൩

പിന്നീടരമനയിൽ ചെ-
ന്നശനവുമെല്ലാം കഴിച്ചു പരിഹൃഷ്ടൻ
തന്നുടെ സചിവാദികളൊടു
മന്നിശയിൽത്തന്നെ വണ്ടി കേറി നൃപൻ.

വൃത്

'ബെൽഗാ'മാപ്പീസ്സിലെത്തി നരവരതിലകം-
വിഷ്ടമീ വണ്ടികാല-
ത്തൊഴിന്നു,ദ്യോഗിവർഗ്ഗം, കൃതമതി'കരുവാഡി'
ക്ഷിതീശാധികാരി,
കാഴ്ചക്കെത്തിത്തിരക്കും ബഹുജനനിവഹം,
മംഗലാഘോഷ,മെല്ലാ-
മുല്ലാസം ഹൃത്തിലേററി, നൃവരനമലായാ-
ളിപ്രജാഹർഷവായ്പും.

൬൩

വണ്ടിവിട്ടളവു കൈരളാധിപർ-
ക്കൂട്ടമേകിയൊരുദാരമാലയും
സ്വീയകാന്തയെ വധൂക്കളാദരി-
ച്ചിട്ടമാലയുമിയററിയുംപ്രിയം.

൬൪

അഥ സരസമല്ലതേ സജ്ജിതം രാജയോഗ്യം
നിലയവരമണഞ്ഞിട്ടാത്തകൃത്യങ്ങളെല്ലാം
കുതുകമൊടു കഴിച്ചുച്ചക്കുശേഷം നൃപൻ തൽ-
സുജനഗണമൊടാത്മച്ഛായയും സ്വീകരിച്ചാൻ.

൬൫

'കുതുവാഡി'യുവക്ഷിതീശനെത്തി-
ട്ടഥ കണ്ടു, യുവരാജനി തന്നടുക്കൽ
നിജദാരജനത്തെ വിട്ടയത്തി
ഹൃദിഹർഷം സദുപാസ്യനിക്ഷിതീശൻ.

൬൬

അന്നു രാത്രിയവിടം വെടിഞ്ഞു മണിയെട്ട
രക്കു ശകടാലയം
ചെന്നണഞ്ഞു നൃപ,നാവിവണ്ടിയതുപിന്നാ
ട്ടത്തെ ദിവസാദിയിൽ
ഏഴരക്കു പുകളാർന്ന 'പൂന'യിലടുത്തു
നിന്നാസമയത്തഹോ
പൂരിതാശമവിടത്തിലുണ്ടു കുതുകത്തി
ലാണ്ട സുജനോൽകരം.

൫൯

കൊച്ചിക്കാരധികൃതരങ്ങുമെത്തിനിൽപ്പൂ-
ണ്ടച്ഛന്നാദരമവരേററു തമ്പുരാനേ
ഉൾച്ചിന്നും കുതുകമിയന്നു മാലയിട്ടാ-
രച്ഛിന്നംമതിരസമിക്ഷിതീശനെങ്ങും.

൬൦

മാലകൾ പലതും പല പല
മാലകലാൻ മൂലമെന്നോർത്തുമുദാ
ശ്രീലഘുനാലയനാമീ
മൂലനൃപാലാഗ്രിമകലിപ്പിച്ചാർ.

൬൧

സജ്ജനീസ്സ്വധിജനാധിപൻ തദനിശ്ചി-
താലയമണഞ്ഞുനീർ
മജ്ജനാദിനിജകൃത്യമാകവെനടത്തി
വിശ്രമകൃതാർത്ഥനായ്
അദ്ദിനംഭുജഗവേഗമതസരമെടുത്ത-
ദിക്കിലഖിലാഢ്യതൻ
ഏത്ത്യ,മിദ്ധരുചികണ്ടു,കണ്ണൂരസമെത്തി
വീണ്ടുമിഷസന്ധ്യയിൽ.

൬൨

നന്ദുരക്കുള്ള കൃത്യങ്ങളെല്ലാം ചെയ്തുന്നാസ്സുകം
നിർമ്മലൻ നൃപതിശ്രേഷ്ഠൻ ചെന്നുറങ്ങി യഥാസുഖം.

൯൬

പിറന്നാൾ കന്നിയൊന്നാംദിന,മുഷസിനിജം
കൃത്യമെല്ലാം നടത്തി
പ്രത്യഗ്രംകാറുകേറിപ്പുരവരവിഭവോ-
ല്ലാസമോരോന്നു കണ്ടും
വിശദശ്ലാഘ്യംശിവാജിപ്രതിമയരികിലീ
ക്ഷിച്ചുകൊണ്ടോടിയും തൻ-
വീക്ഷക്കൽകണ്ണേയുറ്റംകൊണ്ടവരിലതുലമാം
ചാരിതാൎത്ഥ്യം കൊടുത്തും.

൯൭

ഉൾത്താരിൽ പ്രീതിയേറും പരിജനഹൃദയോ-
ല്ലാസമേററിസ്സുഖിച്ചും
ശസ്യശ്രീയാൎന്നബോംബോജ്ജ്വവൎണ്ണരുടെ വിലോ-
കത്തിലോറാം രസിച്ചും
സോന്മേഷം രണ്ടുനാളിപ്പുരിയിലഥകഴി
ച്ചാശുമൂന്നാം ദിനത്തിൽ
സ്വൈരംതീവണ്ടികേറിത്തെളിവധികമിയ-
ന്നൊത്തിബോംബക്ഷമീശൻ.

൯൮

അന്നേരം മണിയഞ്ചുതാനവിടെയും
കൊച്ചിപ്രജാസംഘവും
വന്നോരിപ്പലമാന്യരും സകൗതുകം
വെവ്വേറെമാലാൎപ്പണം

ചെയ്തേഭൂരിസഹസ്രമാളുകളുടൻ
ചേണൊത്തുസമ്മർദ്ദങ്ങളും
ഘോഷിക്കും ജയശബ്ദമോടവനിപൻ
പ്രാപിച്ചു വാസസ്ഥലം.

൪൩

'പെട്ടിയാല'ന്നൃപമൌലിതൻവിഭവമേറു-
മായരമനാക്ഷയ-
ണ്ടെട്ടുള്ളനില,ഭിത്തിയും നിലവുമെത്ര
സുന്ദരമകങ്ങളും
കഷ്ടിയല്ലകൌതുകം വളർത്തുമഖിലംസു-
രേന്ദ്രനു,മട്ടകലാൾ
കണ്ടിടാംസകലവിസ്മയാവഹവിളതു-
മാണൊന്നാതുസമുദ്രവും.

൪൪

ദിനമണിയും നൃപമണിയും
തൽക്ഷണമാറാടി മുങ്ങി വേണ്ട വിധം
നിജകൃത്യങ്ങൾ നടത്തി
സുകൃതികളേൽക്കില്ല വിഘ്നമൊരുനാളും.

൪൫

പിററന്നാൾ കാലി നിത്യകൃത്യമഖിലം
ചെയ്തീക്ഷിതീശോത്തമൻ
ചുററികാറിലടുത്തു കണ്ടവയെട്ടത്തൊ-
താവതല്ലേവനും.

വിസ്താരം പരമുള്ളവീഥി, മലയാംകുന്നെ,-
ങ്ങുമോട്ടന്നൊരാ-
വിദ്യുച്ഛക്തിരഥൌഘ, മിദ്ധവിഭവം
ഷാപ്പോ,ക്കയത്ത്യത്ഭുതം.

൯൯

കപ്പൽ വന്നരികെനിൽക്കുമാസ്ഥലം
വിൽപ്പനക്കരിയവസ്തു സഞ്ചയം
അല്പമല്ലിഹവിഭൂതി,വിസ്തുവിൻ
തല്പവും പറയുവാൻ കഴഞ്ഞിടും.

൧൦൦

കപ്പലിൽ പുതിയ കാഴ്ചയും ലസൽ-
പുഷ്പവല്ലികളനേകമുള്ളതും
ഇപ്പുറത്തെ നൃപനന്നുചെന്നക-
ണ്ടല്പമല്ലരസമേററതക്ഷയം.

൧൦൧

വന്നെത്തിക്കാണുവോർതൻ പലവിധമുപചാ-
രങ്ങളേൽക്കുന്നതിന്നും
തന്നെത്താനായവർക്കൊക്കെയുമുചിതമഹാ-
നന്ദമേറുന്നതിന്നും
സന്നദ്ധൻതമ്പുരാനിസ്സുകൃതി, പുകളെഴും
ബോമ്പയാംപട്ടണത്തി-
ന്നൌന്നത്യം,കൂട്ടിയന്നെ,ന്നറിയണമെവരും
നോക്കുവിൻ ഭാഗ്യയോഗം.

൧൦൨

'മാട്ടുങ്ങാ'ഗിക്കിലങ്ങുള്ളൊരപ്പൂകളിയലും
        പാഠശാലസ്ഥാനങ്ങളി-
ലൊട്ടേറെയാംഗ്ല്യനാമീസ്സുകൃതിമുദിതനായ്,
        തത്രവിത്തംവിശേഷാൽ
വർഷിച്ചദ്ദേശമാർന്നുള്ളൊരുബഹുമലയാ
        ളിപ്രജാവർഗ്ഗമീക്ഷി-
ച്ചാനന്ദോല്ലാസമേറി,ഗ്ഗുണനിധികളിണ-
        ങ്ങീടിലെങ്ങും ഗൃഹംതാൻ.

൧൦൩

സകല ജനാദൃതമാകും
        'ടാജിമ'ഹാളിൽ സദസ്സുചേർന്നതിലും
അഖിലജനാദരമേറി
        സ്സുകൃതിനരേന്ദ്രൻസുഖിച്ചു ചരിതാർത്ഥൻ.

൧൦൪

ഏവമേഴുദിവസം സുഖത്തോടവിടേക
        ഴിച്ചുമനുജാധിപൻ
ദേവദേവപദസേവകൻ, സുമതി,കേവ
        ലംഗുണഗണാത്മകൻ
അന്നുരാത്രി മണിയൊൻപതിന്നഖിലമിത്ര
        ഭൃത്യനികരാന്വിതൻ
വണ്ടികേറിയവിടംവെടിഞ്ഞു സുമഹാജ-
        നാകലിതകീർത്തനം.

൧൦൨

ഉഷസി പുനരണഞ്ഞാൻ 'നാസികാ'ഖ്യാഗ്നിയാനാ-
ലയമിഹ ഗുണമേറും 'പഞ്ചവട്യാ'ലയത്തിൽ
കൃതവസതി, കുളിച്ചാൻ, പുണ്യഗോദാവരീവാ-
രിയി, ലുചിതവിശുദ്ധാചാരസങ്കല്പകൃത്യം.

൧൦൩

അന്നാടിനിത്രപ്പുകളേറ്റിയ രാമചന്ദ്ര-
സൌമിത്രിഭൂമിതനയാചരിതങ്ങളോർത്തും
ചൊല്ലേറുമാഗ്ഗുഹയണഞ്ഞു തദംഘ്രി, ഭക്ത്യാ
വന്ദിച്ചുമൽപ്പുളകി, ഋഷിപാനാണും, ശേഷം.

൧൦൪

പിന്നെഗ്ഗോദാവരീ നിമ്നഗയുടയ ജഗത്
പൂജ്യവൈശിഷ്ട്യമേന്തും
ജന്മസ്ഥാനത്തിലുള്ളാപ്പുരമശിവപദം
പുക്ക വന്ദിച്ചു വീണ്ടും
വേണ്ടും കൃത്യം കഴിച്ചന്നിശയിലവിടവും
വിട്ടണഞ്ഞഗ്നിയാനം
കേറിപ്പോന്നാൻ 'ബറോട'ക്കഖിലനൃപകലാ-
രാധ്യനിര്യൂതലേന്ദ്രൻ.

൧൦൫

ഉഷസ്സിലങ്ങെട്ടുമണിക്കടുക്കെ
പ്രതാപസിംഹാഖ്യയുവക്ഷിതീശൻ
സഹർഷമെത്തീട്ടുതിരേറ്റു, ഹസ്തം
പിടിച്ചിറക്കി, വിഹിതോപചാരം.

൱൯

രണ്ടാളുമങ്ങുടനെ നാലു ഹയങ്ങളൊത്ത
വണ്ടിക്കു പോന്നു കതുകത്തൊടു സാവധാനം
നാനാജനൌഘമിഴിയിൽ സുധതൂകിയാർന്നു,
സേനാധികാരിവൃതപാൎശ്വ,രിഹൎമ്യസൌധം.

൱൰

കാൎയ്യകളിൽ സചിവരു,മൊ-
ത്താളുകളും, സൽഗുണാഢ്യയാം വധുവും,
കൂടൊട്ടുപിന്നെയണഞ്ഞിതു
സാരഗുണോൽകൃഷ്ടമീ വിശിഷ്ടഗൃഹം.

൱൰൧

വേണ്ടുംവിധം നൃപനിലസ്ഥ യാത്ര ചൊല്ലി
സ്വൈരം പിരിഞ്ഞു യുവരാജ,നതിന്നുശേഷം
ആവശ്യകൃത്യമഖിലം നിറവേററി നാഥൻ
കാറിൽ കരേറി, പുറമേച്ചില കാഴ്ച കാണ്മാൻ.

൱൰൨

അങ്ങുള്ളൊരാപ്പുസ്തകശാലയേറെ
പ്രശസ്തിയേൽക്കുന്നു ജഗത്തിലെങ്ങും
സ്ത്രീവൎഗ്ഗയോഗ്യോന്നതപാഠശാലാ
വൈശിഷ്ട്യവും വിശ്വജനപ്രശസ്തം.

൧൧൬

ചെന്നെല്ലാം ചേൎന്നുകണ്ടാ വലിയനൃവരപാ-
ഠാലയേ പാടവത്താൽ
ചൊല്ലേറും രണ്ടു വിദ്യാൎത്ഥിനികളുടെ നവോ-
ല്ലാസി വാദങ്ങളും കേട്ടും
ഹൎഷിച്ചും മാലയേറും കുതുകമൊടവരേ
പ്രീതിയോടാദരിച്ചും
സംഗീതസ്ഥലങ്ങളെത്തും, നിശി മധുരതരം
പാട്ടു കേട്ടും രസിച്ചാൻ.

൧൧൭

പിററന്നാളുത്സവശ്രീ, ഭരതമഹിയിലെങ്ങും
പെറും നാവരാത്രാ-
ഘോഷം, നാനാവിശേഷം, പകൽ മകരപുരം
പുക്കുകണ്ടാൻ സന്തോഷം
പിന്നെപ്പോന്നന്തരാവേഴരയൊട്ടു,വിഭവം
വിസ്തരിച്ചൊന്നു കാണ്മാ-
നിക്ഷോണീശക്രനാൎന്നു, പരമരമനപേ-
രാണ് 'ലക്ഷ്മീവിലാസം'.

൧൧൮

അരചനവിടമന്നത്യുന്നതം മാളികക്ക-
ന്നധികമഹിമയേററിട്ടാവരാന്തപ്രദേശം
സരസമഥ വിഭൂഷിപ്പിച്ചനേരത്തു താനി-
യരമനയുടെ പേരാൎജ്ജിച്ച സാൎത്ഥക്യയോഗം.

൧൧൩

അന്നേരം കണ്ടകാഴ്ചക്കുടയമഹിമയോ-
താവതോ, വൈദ്യുതശ്രീ
മിന്നീടും ദീപമെങ്ങും ശുഭ്രതരപരമീ-
പങ്ങളൊട്ടല്ലസംഖ്യം
പൊൻകട്ടിപ്രായമായുള്ളൊരു വലിയതരം
തോക്കനേകാക്ഷവാഹ്യം,
വന്നേലും വെള്ളിചൻതോക്കു, ചലനിമഗജേ-
ന്ദ്രകുലമ്പാരിതന്നിൽ.

൧൧൪

സന്ദൃശ്യൻ മന്ത്രിമുഖ്യൻ, സ്വതചിതശുഭവേഷ-
ത്തൊടാഠംകൂട്ടമെങ്ങും,
പട്ടാളശ്രേണി തോക്കാൎന്നഹമഹമികയാ,
കുംഭിരാജങ്ങളൊന്നിൽ
അമ്പാരിക്കുള്ളിലീക്ഷ്യൻ യുവനൃപതി
ലസദ്രത്നഭൂഷാഭിരാമൻ,
ദിക്കെങ്ങും ചെന്നലക്കുംപടി പടപടരവാ-
ദിസ്വനൗഘപ്രസാരം.

൧൧൫

ഈഘോഷയാത്ര വിരമിക്കെ യുവക്ഷിതീശൻ
താഴത്തിറങ്ങിയതിവേലവിശാലഭൂവിൽ
സാമാത്യവൎഗ്ഗനൊരുവെള്ളിവരാസനസ്ഥ-
നാചാരയോഗ്യമുപചാരമനേകമേററാൻ.

൧൧൯

നവരാത്രിഘോഷമിതുനാളിലെത്രയു-
ണ്ടെ,തിലൊന്നുമിത്രവിഭവാഢ്യമല്ലഹോ
'പുകളേറെയാർന്നൊരു ബറോഡരാജ്യമേ
സവിശേഷദൃശ്യ'മിതുവിശ്വവിശ്രുതം.

൧൨൦

അഥമണിപതിനൊന്നാംനേരമീബ്ബമണാളൻ
നിജവസതിയിലെത്തിസ്സപരമാൎത്ഥക്കാരൊടൊ
വിധൃതസുഖമുറങ്ങി, സാരസന്തോഷലാഭാൽ (പ്പം
സകലരുമതനിദ്രാസൌഖ്യമേൽക്കുന്നവല്ലോ.

൧൨൧

പിന്നീടപ്പൃക്കശേഷംപടുസചിവനൊടും
കൂടിയാത്താദരം നൽ-
കാഴ്ചശ്രീബംഗ്ലാവു,ജലഗുണമിയലും,
ചിത്രശാലാപ്രകാണ്ഡം,
ചേലേറും വൻചികിത്സാലയ,മിതുകളെയും
മററു മോരോന്നുമീക്ഷി-
ച്ചീലോകേശൻ മനസ്സിൽ കുതുകമധികമ-
ന്നേററതൊന്നത്യപൂൎവ്വം.

൧൨൨

ആളുക,ളാടുക,ളാനകളും,
പോത്തുക,ളിവതൻനിയുദ്ധമിദ്ധരസം
കണ്ടീനരപതികളിൽ
കൊണ്ടാനൌത്സുക്യമാണ്ടകുണ്ഠമുദം.

൧൱൩

‘രൂപകാളി’യിതായപേരൊടണഞ്ഞൊരാപ്പിടിയാന
വീണവായനയും തഥാ പനിനീരുവിശല്യമെന്നുതം (തൻ-
കണ്ടുതത്ര ഗജേന്ദ്രവൃന്ദവും,മന്നരാത്രി മനോരസം
കൊണ്ടിടുംപടിപാട്ടുകേട്ടുകൃതാത്മനീശനുറങ്ങിനാൻ.

൧൱൪

പിറന്നു പൊൻ,വെള്ളികൾകൊണ്ടു രണ്ടു
വന്നോരനേകോക്ഷവരോഹ്യമാനം
കണ്ടു നൃപൻ, തൽക്ഷിതിപാളരെകൊണ്ടു
കൊണ്ടിങ്ങുടൻ വന്നതകണ്ടഹർഷം.

൧൱൫

എന്നല്ല നൽകാഞ്ചനഭൂഷണൌഘ-
ക്കുന്നുള്ളതും ദീപ്രവിശിഷ്ടരത്നം
നന്ദിച്ചവേക്ഷിച്ചുമറ്റുള്ളതെല്ലാം
നന്ദ്യുഷ്ണനിക്കൊച്ചിനൃപൻ ലഭിച്ചാൻ.

൧൱൬

തന്നാട്ടിലഥ വന്നണഞ്ഞ യുവരാജ-
വീരനെയുമീവിധം
മന്ത്രിമുഖ്യനെയുമൊത്തുചേർന്ന നൃപ-
ഭൃത്യസത്തമരെയൊക്കയും
സൽകരിച്ചുപുനരിഷ്ടപോലവരുമൊത്തു-
നിന്നു പടമൊന്നെടു-
പ്പിച്ചു രാത്രിമണിയെട്ടരയ്ക്കു നലവണ്ടി
കേറി നൃവരോത്തമൻ.

൧൫൭

അക്ഷണത്തിലവിടത്തിലെത്തിയുവരാജ-
നാത്മസചിവാദ്യതൻ
ഭൃത്യയുക്തു,നഥ യാത്രചൊല്ലിയെവരും പി-
രിഞ്ഞു വിരഹാത്തരായ്
ഇത്ഥമീവിധ ബറോഡഭൂപനതിഥിതാ-
മേററവിടെ നാലു നാ-
ളിഥമേഷ്ടരെന്നായ്കഴിച്ചതു നിനക്കി-
ലും ശുഭമംഗളം.

൧൫൮

കാലത്തൊരേഴുമണിയൊത്തുബൂഷാവിലെത്തും
നേരത്തണാത്തു പലരും പരമാദരത്താൽ
വൈലക്ഷ്യമേററി നൃവരന്നു, സുഹൃദ്ഗണത്തോ
ന്നൃക്ഷിക്കിലും മൃഗമദം ശുഭമാക്കമൃഗ്യം.

൧൫൯

തപതീനദിയിൽ സ്നാനം
ഗോശാലോൽഘാടനോദിതം സ്കൃതം
സംസ്കൃതമംഗളപത്രസ-
മീക്ഷണമിവയാൽ പ്രഹൃഷ്ട,നിജ്ഞരചൻ.

൧൬൦

ഗീർവ്വാണഭാഷയതിലുത്തരമേകവാൻ ഭൂ-
ഗീർവ്വാണവിജ്ഞകലമത്തിഥ സജ്ജനല്ലോ
നാട്ടാർക്ക് നന്മവഴി, ചെത്തു നടത്തിനാനീ-
യാത്രാധികാരിവരനും സരസപ്രസംഗം.

൧൱൭

അതെല്ലാം കഴിഞ്ഞന്നു രാവൊൻപതാകും
മണിക്കൊത്തനേരത്തശേഷാർച്ച്യമാനൻ
യഥേഷ്ടം ഗമിച്ചാശ്രുതീവണ്ടികേറി
ജവൽപൂരിലെത്താനനല്പാദരത്താൽ.

൧൱൮

അങ്ങെത്തുംനേരമേഴായിത്തുമണി, പുരകാ-
ര്യാധികാരിപ്രവീരൻ
വന്നെത്തി മാലയിട്ടു ജവമൊട്ടു,ജയശ-
ബ്ദങ്ങളെങ്ങും മുഴങ്ങി
ചെന്നെത്തി ഗോകുലാഖ്യോചിതഗുണഗണനസൌ-
ധത്തിലീസ്വാമി, ലക്ഷ്മീ-
സന്നൃത്തസ്ഥാനമാണായതുനവകുസുമോ-
ദ്യാനഹൃദ്യാന്തരാളം.

൧൱൯

അന്നാഗ്രദേശരുടെ സൽകൃതിയേററു രാവും
നന്നായ്ക്കഴിച്ചുഷസി നർമ്മദതന്നിലെത്തി
സ്നാനാദി സൽക്രിയകൾ ചെയ്തവിടത്തിലാന്
ദിനാളിയിൽധനദനാഗ്രതമാന്ഗേഹം.

൧൱൰

തെന്നിന്ത്യക്കാരെവരും
കൊച്ചിക്കാരും സഹർഷമിന്നൃപനേ
നന്ദിച്ചു മാലയിട്ടഭി-
വന്ദിച്ചന്നേററു ചാരിതാർത്ഥ്യഗുണം.

൧൰൯

അന്നാൾരാത്രിക്കവിടംവെടിഞ്ഞു
പോന്നാനുടൻ ഭൂപതി ഭൂരിമോദം
പിന്നാളുഷസ്സിൽ പര‘മല്ലഹാബാ-
ദെ’ന്നാസ്ഥലത്തെഴുമണിക്കെത്താൻ.

൨൰

ആപ്പീസ്സുതെ,ന്തവിപുലായത,മത്രസക്താ-
ദ്യോഗിമുഖ്യരൊടനേകമഹാജനൌഘം
വിപ്രോത്തമാകലിതമംഗളവേദഘോഷം
നിൽക്കുന്നു, കണ്ടു നൃവരൻനിജസൽക്രിയോൽക്കം.

൨൰൧

അവരുടെ മംഗളമാലക-
ളവികലകുതുകത്തൊടേറ്റുകൊണ്ടുനൃപൻ
സപരിജനം ചെന്നു ‘പ്രയോ-
നിയ’രാഖ്യം നിലയമാർന്നു പൂർണ്ണസുഖം.

൨൰൨

പിന്നേപ്പിറന്നുഷസ്സിൽ സുകൃതിമണി, നൃപൻ
കണ്ണിനാൽ കണ്ടു സാക്ഷാൽ
തുംഗാഭംഗപ്രഭാവം മഹിയിലൊഴുകുമാ-
ദ്ദിവ്യഗംഗാപ്രവാഹം
വന്നേറീടുന്ന ഭക്തിപ്രസരമൊടതിനേ
കൈവണങ്ങി സ്വകൃത്യം
ചെയ്യേണ്ടും രീതിയിൽ ചെയ്തുരമൊരു ചരിതാ-
ർത്ഥതചേരാനവിഘ്നം.

൧൩൯

അന്തർവ്വാഹിനിയായ സ-
രസ്വതി, കാളിന്ദി, ഗംഗ, ഇവ മൂന്നും
കൂടിച്ചേർന്നൊരാ പുണ്യ-
സ്ഥലമുണ്ടല്ലോ ത്രിവേണിയെന്നവിടെ.

൧൪൦

അവിടമണഞ്ഞും തദുചിത-
സൽക്രിയചെയ്തും കൃതാർത്ഥനായി നൃപൻ
ഉച്ചയൊടാണ്ട നിജാലയ-
മക്ഷയമൂലമെത്തുവന്നവർക്കാകി.

൧൪൧

അദ്ദിക്കിലുള്ള വിവിധായുധശാല, നവ്യം
നൽക്ഷേത്ര,മക്ഷയവടം,പലകാഴ്ച,യെല്ലാം
കണ്ടും സ്വമാന്യജനതാദരമേറെയേറ്റു-
കൊണ്ടും കഴിച്ചു ദിനമൊന്നവിടെക്ഷിതീന്ദ്രൻ.

൧൪൨

പിറ്റേ ദിനം നൃവരനുച്ചതിരിഞ്ഞശേഷം
ചെന്നാ പ്രയാഗ ശകടാലയമാർന്ന നേരം
വന്നാദരിച്ചവരെ നന്ദിയിൽ നോക്കി യാനം
കേറീട്ടിനാനതമൊട്ടു കാശിയലങ്കരിച്ചാൻ.

൧൪൩

ആ വണ്ടികളുള്ളഘോഷം പടുതരമധികം
ദീർഘമെത്തിട്ടുരക്കേ
ച്ചൊല്ലീ 'കൊച്ചിക്ഷിതീശോത്തമനിതിലെഴുന്ന-
ള്ളുന്നു'വെന്നസ്സശങ്കം

കാശിക്ഷോണീശ്വരൻകേട്ടനഥ കരളിൽ
കൗതുകോല്ലാസമേന്തി
സ്സാമാത്യൻ, സൽകരിപ്പാൻ മഹിതജനങ്ങളോ-
ടൊപ്പ,മിണങ്ങൊത്തുനിന്നാൻ.

൧൪൮

ആപ്പീസ്സണഞ്ഞപ്പുകവണ്ടിനിൽക്കേ
കാശീശ്വരൻ ചെന്നടനാതിഥേയൻ
അത്രസ്ഥശിഷ്ടാഗ്രിമരേവരേയും
കാണിച്ചു പേർചൊല്ലിയഥോപചാരം.

൧൪൯

ആ മാന്യരാം മാനുഷരാത്തഹർഷം
യോജിച്ചു നിൽക്കുന്നതു കണ്ടു ഭൂപൻ
മന്ദസ്മിതാലക്ഷ്യവിലോകനംകൊ-
ണ്ടെല്ലാരെയും സ്വൈരമനുഗ്രഹിച്ചാൻ.

൧൫൦

ക്ഷോണീശരൊന്നിച്ചഥ കാറിലേറി
ക്കൊണ്ടാർന്ന 'നന്ദേശ്വരകോടി'സൌധം
ഉണ്ടായി,തിൽപ്രീതിയുമിന്നു വന്ന
രണ്ടാമതാം തൻപുരിയിൽ കണക്കേ.

൧൫൧

ഗോശ്രീശനാം വിഭുവൊടൊത്തധികപ്രസന്നൻ
കാശീശ്വരൻ സ്വകൃതി ചേർന്നിഹ കണ്ടനേരം
വൈകുണ്ഠനോസ്സുവിശദോത്സവ,മാദരിക്കും
ശ്രീകണ്ഠനെന്നുകരുതി കവികുഞ്ജരന്മാർ.

൧൪൮

കാശീശൻ പിന്നെ വേണ്ടുംവിധമഖിലവുമി-
ങ്ങേർപ്പെടുത്തിപ്പിരിഞ്ഞു
ഗോശ്രീശൻ ചെന്നടുത്തുള്ളൊരു വരുണനദീ-
വാരിയിൽ കൃത്യമെല്ലാം
ഉല്ലാസാൽചെയ്തു രാവിൽ പുതിയൊരുസുഖം
പൂണ്ടുറങ്ങി വിശേഷാൽ,
ഗംഗാസംഗംനിമിത്തം ജനപദമിതുട്ര-
സംഗതസ്വർഗ്ഗമല്ലോ.

൧൪൯

അന്നാൾഭാഗീരഥിമവനിഷേ-
വോൽകനീഡ്വാഹ്യജേശൻ
വന്നോരിക്കണ്ടളവിലതുല-
പ്രീതിയുൾക്കൊണ്ടഭംഗം
വീചിക്കാററിൻ വിസരമതിനാൽ
സാദരം വീശിവീശി
സ്വൈരം കാണിച്ചിതു നിയതമാം
നന്ദി,യാനന്ദപൂർവ്വം.

൧൫൦

മഞ്ഞിൻകുന്നാണരിയൊരുദയസ്ഥാ-
ന,മെന്നല്ലയെല്ലാം
വെല്ലുന്നുണ്ടിപ്പുഴ, തരനിര-
ന്നള്ളുതെന്തി സ്വവേഗം

ഭഞ്ജിക്കാതിങ്ങിതുപരക്കുള്ളൽ
പാൎശ്വമാരെന്നത്തിനിത്യം
സന്തോഷിപ്പാൻഗിരിജയെ ഹസി-
ക്കുന്നു താനെന്നു തോന്നും.

൧൫൧

പിറ്റെന്നു കാലത്തരചൻ യഥേഷ്ടം
കാർ,ബോട്ടു,നൽ ഡോലി,യിവററിലേറി
യാത്രാ'സിഗ്നലേട്ട'ൻ, മണികൎണ്ണികാഖ്യ-
തീൎത്ഥത്തിലും ചെയ്തു വിധേയകൎമ്മം.

൧൫൨

പിന്നീടാവിശ്വനാഥാഞ്ചിതസദനമണ
ഞ്ഞങ്ങു വന്ദിച്ചുഭക്ത്യാ
കണ്ണീരാറാടിവീണ്ടും നതിനുതിരതനായ്
ദേവദേവപ്രസാദം
മേളിച്ചേററവുപോരും വഴിയിലുമഖില-
ക്ഷേത്രനാഥാംഘ്രിപത്മം
സേവിച്ചിട്ടുപനെത്തീ നിജനിലയമതിൽ
സ്വൈരമുച്ചക്കുമുമ്പിൽ.

൧൫൩

ഗംഗാസലിലസ്നാനം,
സൽസ്മരണം, വിശ്വനാഥപദഭജനം,
ഉപഗതസുജനാനന്ദന,-
മെന്നിവയാൽ പോക്കിയാറുനാളരചൻ.

൧൪

ഏഴാംദിനം പരിജനാഗതനായുഷസ്സിൽ
കേദാരഘട്ടമുടനാണ്ടു കൃതാത്മനിത്ഥം
പോന്നാനു വൈദ്യനിലയാദിവിലോകനാദി-
കൃത്യം കഴിച്ചുനിഖിലാർച്ചനമേറ്റു ഭൂപൻ.

൧൫

സർവ്വകലാശാലമഹാ-
പാഠനിലയത്തിലന്നു വൻസഭയിൽ
കാശിമഹാരാജനമൊ-
ത്തേറ്റൂനൃപൻ സംസ്കൃതാഞ്ചിതം പത്രം.

൧൬

മാന്തിട്ടു,സൽസുധീമണി
മരുവടിയതിനേകിനാൻ നൃപാനമതൻ
അന്നിരു ഭൂപരുമാർന്നു
'വസുദേവജരാജ'നൊത്തെഴും സദനം.

൧൭

കൊല്ലംകോട്ടുതകീർത്തനീയവിഭവൻ
ശ്രീവാസുദേവാഭിധൻ
രാജാവാസ്ഥയോടന്നു ചെയ്തൊരുപചാ
രത്താലതിപ്രീതരായ്
ഗോശ്രീകാശിമഹീശരണ്ടുകുശലം
ചൊല്ലിപ്പിരിഞ്ഞൂ,തെളി-
ഞ്ഞാരാവിക്ഷിതിപൻകഴിച്ചു,സമദീ
തോദ്രേകനിദ്രാസുഖം.

൧൮൮

ഗംഗാമൃതാസേവ, യത്ഭുതപുണ്യ-
ക്ഷേത്രങ്ങളിൽ ദർശനം, മങ്ങളംഗം
കാണാൻ കൊതിച്ചെത്തിയ കൊച്ചിനാട്ടാർ-
ക്കാനന്ദദാനക്രിയ, മൂന്നിവണ്ണം.

൧൮൯

സാധിച്ചുനാളൊന്നു കഴിച്ചു പിറ്റ-
ന്നാളാദരാൽ ചെന്നു 'ജയപ്രതാപം'
കാളേജുകണ്ടു,ന്നധികാരിമാലാ-
മംഗല്യപത്രങ്ങളുമേറ്റുനാഥൻ.

൧൯൦

പിന്നെശ്രീരാമകൃഷ്ണാശ്രമവു,മബലമാർ
ക്കുള്ളനൽസ്കൂളു,മീക്ഷി-
ച്ചങ്ങും മംഗല്യപത്രാർപ്പണമുദിതമനാ
സ്സുത്തരം നൽകി, വീണ്ടും
പോന്നാസ്സന്ധ്യക്കു മുമ്പായരമനയിലണ
ഞ്ഞാത്മകൃത്യങ്ങളെല്ലാം
വേണ്ടുംവണ്ണം നടത്തിക്കുശലമൊടു കഴി
ച്ചീടിനാൻ രാത്രിനേരം.

൧൯൧

തുലാമൊന്നാം നാളന്നുഷസിനിജകൃത്യങ്ങൾ മുഴുമി-
ച്ചനാലസ്യം, തേജസ്സുടയതിലമാണ്ഡശാരപദം
നമിച്ചു,ഘോഷത്തോടരിയസഭയിൽസത്രനിലയ-
പ്പണിക്കായ് കല്ലിട്ടാനിഹനിജകരംകൊണ്ടു നൃവരൻ.

൧൱൨

അന്നേരമീസ്സുകൃതിമംഗളപത്രമാലാ-
ജാലങ്ങളേററു നിനക്കിലസംഖ്യമല്ലോ
വന്നേറുമുത്സുകമഹാജനസംഘമത്ര
സന്ദേഹമില്ലുല്ലസിച്ചു പരസ്സഹസ്രം.

൧൱൩

ഈ ക്ഷേത്രം മലയാളിയോഗിവരരാല
ശ്രാന്തമത്യാദൃതം
നിശ്ശേഷാഘവിമോക്ഷദായി വിലസി
ച്ചീടുന്നു വിദേശാന്തരം
ഇത്തേജസ്വിയലംകരിച്ചു തെളിവാ-
ന്നിദ്ദേശമെന്നാകിലീ-
യുദ്ദേശത്തിലിവർക്കധികമതസ
ന്തോഷത്തിലെന്തത്ഭുതം!

൧൱൪

മംഗളോത്സവമീവണ്ണമങ്ങങ്ങംഗം നടക്കയാൽ
തുംഗകീർത്തിയോടീരാജപുംഗവൻ സംഗതാർത്ഥനായ്.

൧൱൫

ഉച്ചക്കുമുമ്പരമനക്കകമൊത്തണഞ്ഞി
കൊച്ചിക്ഷിതീശനഥ കാശിനൃപേക്ഷണാർത്ഥം
ഗംഗക്കെഴും മഘവദിഗ്ഭവതീരമൊത്തു
മിന്നുന്ന 'രാമനഗര'ാഭിധസൌധമാർന്നാൻ.

൱൬൬

ശ്രീരാമപൂൎവ്വനഗരം പ്രവിശന്നുമന്നീ
ശ്രീരാമവൎമ്മനൃപരത്നമടുത്തനേരം
ശ്രീരാമണീയകമണിഞ്ഞ തദ്ഭുതപൂൎവ്വ-
മാരാണതിത്തിരിയെടുത്തിഹ വിസ്തരിപ്പാൻ.

൱൬൭

പൊങ്ങീപ്പീരങ്കിവീണ്ടും വിധ്യതകചിമുഴ
ക്കം മഹാശബ്ദമെങ്ങും
തിങ്ങീനാനാജനൌഘം വഴികളിലിതമാ-
ഗത്തുമൊത്താത്തഹൎഷം
മുങ്ങീകാശീശപരൻ തൻമതികുതുകസമു-
ദ്രത്തിലത്യന്തമെന്തോ
മങ്ങീടാതങ്ങുമിക്കം മഹമഹിമകളോ-
രോന്നു മോർക്കാനശക്യം.

൱൬൮

കാശീശനാശുവിധൃതാദരമൊത്തണഞ്ഞീ
ശ്ശ്രീശനാമതിഥിയെപ്രകടാനുഭാവം
വേണ്ടുന്നപോലുപചരിച്ചു യഥേച്ഛമോരോ
വൃത്തം കഥിച്ചിഹരസിച്ചു കഴിച്ചുനേരം.

൱൬൯

പിന്നെസ്സച്ചായരണ്ടുഴിപതമുദിതമോ-
ദാതിരേകം സമൎപ്പി-
ച്ചന്യോന്യം യാത്രചൊല്ലിപ്രണയമൊടു
പിരിഞ്ഞാതരരോപചാരം

തന്നിഷ്ടം പോലണഞ്ഞീക്ഷിതിപതിനിജവാ
സസ്ഥലത്തു,ന്നരാവും
സന്നിഷ്ഠാതൽപരൻനൽസുഖമൊടിഥകഴി
ച്ചാനതുച്ചാനമാവൻ.

൫൦

പുണ്യശ്രീമണികർണ്ണികാപരമിള-
ത്തീർത്ഥാംബുതന്നിൽകുളി-
ച്ചന്നും ചെന്നഥവിശ്വനാഥഭജനം
ചെയ്തീക്ഷിതീശോത്തമൻ
ഉച്ചക്കെത്തിയ കാശിരാജനൊടുചേ-
ന്നാപ്പീസ്സിലും തൽക്ഷണം
നിശ്ശേഷാച്ഛിതനായണഞ്ഞു;നിഖിലാ-
നന്ദം വളർത്തും വിധം.

൫൧

അതിഥിനൃപനമേവം കൂടിയന്നാതിഥേയൻ
നൃപനു,മുചിതമെല്ലാം ചെയ്തശേഷം പിരിഞ്ഞാർ
നൃപതി, ദിവസമോർക്കിൽ പന്തിരണ്ടങ്ങു പോക്കീ
സുകൃതി,ശകടമേറിച്ചെന്നു പോന്നാൻ യഥേഷ്ടം.

൫൨

സന്ധ്യക്കീപ്പുകവണ്ടിചെന്നു 'ഗയ'യാം
തീവണ്ടിയാപ്പീസ്സില-
ന്നു,ന്നതാ തത്ര വിളക്കസംഖ്യ,മുദയ-
ച്ചിത്രം മലർപ്പന്തലും

മംഗല്യോത്സവഘോഷമെത്രമഹിതം,
നാനാജനോല്ലാസമു-
ത്തുംഗം, മംഗലമെങ്ങുമംഗമുദിയാ
ഗംഗാനുഷംഗിക്കമഹോ.

൫൨

'തെക്കാറി' ശ്രമണനിത്രവിശിഷ്ടനെന്നു
തൽക്കാലമേ ചില ജനങ്ങളറിഞ്ഞതുള്ളൂ
അദ്ദേഹ,മീയതിഥിഭൂപതിയേ പ്രകൃഷ്ട-
സൽക്കാരപൂർവ്വമെതിരേററതി ഹൃഷ്ടനാക്കി.

൫൩

കാറിൽ കൌതുകമാർന്നു കേറിയിരുപേരും
ഘോഷയാത്രോത്സവം
ഭൂരിശ്രീയൊടു മന്ദമന്ദമഖിലാ-
നന്ദം വളർത്തുംവിധം
രാവെന്നും പകലാക്കുമുജ്ജ്വലത്തര
ശ്രീമൽപ്രദീപപ്രഭാ
പൂരം വീശി നടത്തി 'ഗംഗ'യുതം
ഹാളാർന്ന ധന്യോചിതം.

൫൪

വലിയ തോക്കു മുഴങ്ങിയനേക,മീ-
യതിഥിഭൂപനു വേണ്ടതിനൊക്കയും
നിജനിയുക്തരോടാജ്ഞ കൊടുത്തുടൻ
നൃവരമൌലി പിരിഞ്ഞു യഥോചിതം.

൧൨൭

പിരാന്തിസ്സധിചെന്നു 'ഫൽഗുനി'നദീ-
സ്നാനാദി ചെയ്തേവനം
വന്ദ്യം വിഷ്ണുപദം നമിച്ചവിടെയും
പിണ്ഡാർപ്പണം ചെയ്തുടൻ
അക്ഷയ്യാഭമെത്തിയക്ഷയവടം
ചേർന്നും കൃതാർത്ഥതയുമേ-
റിച്ചാതീതമതുല്ലസിക്കിന്നു, ഗയാ-
വാളിലപിതൃക്കേകിനാൻ.

൧൨൮

അന്നങ്ങുപ്പതിരിഞ്ഞശേഷമരചൻ
തെക്കാറി ഭൂപാലയം
നന്ദിച്ചാൻ യഥേഷ്ടമത്രകുശലം
ചൊല്ലിപ്പിരിഞ്ഞാദരാൽ
ചെന്നു ബുദ്ധഗയക്ഷമങ്ങുമുചിതം
ചെയ്താൻ തരാവെട്ടര-
ക്കല്ലാസാഞ്ചിതമഗ്നിയാനനിലയം
തൽക്ഷോണിപാത്ര്യാദ്ദതൻ.

൧൨൯

യാത്ര ചൊല്ലി നൃവരൻ പിരിഞ്ഞളവിലീ-
ശനാണ്ടെ പൃകവണ്ടിയും
വിട്ടുപോന്നുഷസിചെന്നയോധ്യയിലണഞ്ഞു,
മഞ്ജുമഹിതസദനം

അന്നനേകമധികാരിവൎഗ്ഗമൊടു സൽക-
രിച്ചിഹ മഹാനൃപൻ
വന്നമന്ദമെതിരേറ്റുമാലയിടുവിച്ചു ഭൂ-
പനെ മുദാഞ്ചിതൻ.

൱൯

രണ്ടുപേരുമുടൻകാറിൽ കേറിയേറും കുതൂഹലാൽ
മെല്ലെമെല്ലെസ്സുഖംപോന്നാരല്ലുസൽ ബഹുമംഗളം

൱൰

അയോദ്ധ്യാമഹാരാജധാനിതന്നാജന്മമൂലം
നവോദ്യാനതുല്യം മഹീമാൎഗ്ഗമെല്ലാം
അതിശ്ലാഘ്യനാഗസഞ്ചാരം, ഘോഷയാത്രാ-
വിശേഷം നിനച്ചാലശേഷാഭിനന്ദ്യം.

൱൰൧

'രാജസദനാ'ഖ്യനിലയം പുനരണഞ്ഞാ-
നീയതിഥിഭൂപ,നുടനന്നൃപനൊഴിഞ്ഞാൻ
അത്ര 'സരയൂ'നദി, വിശിഷ്ടഗുണപുണ്യ-
ക്ഷേത്ര,മിവയൊക്കന്നൃപനെത്രസുഖയോഗ്യം.

൱൰൨

പിറന്നാൾ സരയുവിലുള്ള 'ഗുപ്ത'ഘട്ടം
തെരന്നീക്ഷിതിപതിയാൎന്ന ഗണ്യപുണ്യൻ
സൽകൎമ്മം പലതിഹ ചെയ്തു, രാമചന്ദ്ര-
പ്രത്യഗ്രസ്മരണയൊടസ്സുചിത്തതോഷൻ.

൧൨൩

ശ്രീരാമചന്ദ്ര,നഖിലാദൃതയാമയോധ്യ,
വിഖ്യാതിയാർന്ന സരയൂനദി,യെന്നിതെല്ലാം
കേട്ടാലുമോർക്കിലുമെടുത്തു കഥിക്കിലും മാ-
ലാറാനരർക്കൊരു മരുന്നഖിലർക്കുമെന്നും.

൧൨൪

ശ്രീരാമദേവൻ തിരുമേനിതൻമെ-
യ്യാരാലുടൻ മുക്കി മറഞ്ഞ ഘട്ടം
വാരാണ്ട 'ഗുപ്തം' വിലസുന്നതോർക്കി-
ലാരാലുമെന്നും പരിവന്ദനീയം.

൧൨൫

ഇക്ഷോണിയിത്താനസ്ഥലിവിട്ടു വാസ-
സ്ഥലത്തണഞ്ഞെതൃപ്തിതിരിഞ്ഞശേഷം
മാറാണിദേലാഷാംഗന, വന്നതോർത്തു.
താനങ്ങടുത്തും മുറ നിർവ്വഹിച്ചു.

൧൨൬

അന്യോന്യസംഭാഷണമങ്ങുവേണ്ട-
തന്യാനനംകൊണ്ടു നടന്നു മംഗ്യാ
ധന്യാംഗനാ പൂരുഷരാതമധർമ്മ-
മെന്നാളിലും വിട്ടുനടപ്പതുണ്ടോ.

൧൭൭

നേത്ര്യാമാകിയ കഞ്ചിയമ്മ വിളഷിമ്മ-
    ത്തായതൻ പുത്രിയോ-
ത്തസ്ത്രാശങ്കമട്ടത്തണഞ്ഞു ചിത്തമാമാ-
    റാണിയേക്കണ്ടുതാൻ
ഉൾത്താരിൽ കുതുകം വളർത്തി,യിതുപോ-
    ലം പൂണ്ടു വേണ്ടുംവിധം
സന്തോഷാതിശയം, സദ്ഗതിസുഖം
    സന്മാന്യമല്ലോ പരം.

൧൭൮

വിളനിന്നമാറാണിയിത്തമ്പുരാനൊ-
സ്സഹർഷം ക്ഷണിച്ചേറെയുൾപ്രീതനാക്കി
കൃതാർത്ഥത്വമൊട്ടേറെയേറുന്നതാമീ-
യുദാരത്വമോർക്കിൽ സമസ്താളിനന്ദ്യം.

൧൭൯

അന്നാവിരുന്നിനിഹ വന്നു നിരന്നിരുന്നാ
സന്നാഹമാന്യർ, മലയാളികൾ മറ്റനേകം
യൂറോപ്യ,രെന്നിവരമന്ദരസം നികന്നു
ഗോഷ്ഠീശദർശനവശാൽ ചരിതാർത്ഥരായി.

൧൮൦

    ഹനുമൽക്ഷേത്ര,മട്ടത്തഥ
രഘുതിലകക്ഷേത്ര,മൊക്കയും നൃവരൻ
    കണ്ടുവണങ്ങി,സ്സുകൃതിക-
ളെണ്ണുവിടും സജ്ജനോചിതാചാരം.

൧൪൩

അദ്ദിനമിങ്ങിനെ പലകശ-
ലൌത്ത്യമയോഗാൽ കഴിച്ചു ഭൂരമണൻ
പിററന്നാളുഷസി രസാൽ
സരയൂവിലെത്തിക്കുളിച്ചു കൃതകൃത്യൻ.

൧൪൪

‘നാർക്കൂട്ട്’സത്രം പഥി ‘സൂൎയ്യകണ്ഡ’-
മെന്നല്പപുണ്യസ്ഥലമുള്ളതെല്ലാം
കണ്ടു,ച്ചിന്നം നിശ്ചലമോൎത്തുചെയ്തു
വീണ്ടും നിവാസസ്ഥലമാണ്ടു ഭൂപൻ.

൧൪൫

പിന്നീടൊന്നരയാംമണിക്കു ശകടാ-
പ്പീസ്സാന്ററയോദ്ധ്യാപുരം
തന്നീഷപ്പടിവിട്ടിടാൻ സപരിശ്രമ-
ണേറീ സമസ്താളുതൻ
ചെന്നു സതപരമഞ്ചരക്കുവനിയിൽ
ചേലേറിടും ‘ലക്കനോ’-
വെന്നാസ്റ്റേഷനിലക്ഷണത്തിലവിടം
സമ്പൂൎണ്ണസന്മംഗളം.

൧൪൬

അദ്ദിക്കിലുള്ള മലയാളികളൊത്തിണങ്ങി-
ശ്രീ‘ബാലരാമ’പുരപാൎത്ഥിവമന്ത്രിമുഖ്യൻ
ഉദ്യോഗിവൎഗ്ഗമൊടുകൂടി മഹാദരം പൂ-
ണ്ടാപ്പീസ്സിൽവന്നഖിലസൽചികാത്തിരുന്നു.

൱൫

ഉല്ലാസമേറുമവർ തന്നുപചാരലിംഗം
മംഗല്യമാലഗളുരുവിലണിഞ്ഞുദേവൻ
മെല്ലന്നു പട്ടുമൃദുവാം വഴിയിൽ കറച്ചു
തൃക്കാലണച്ചു നടകൊണ്ടഥ കാറിലേറി.

൱൬

മന്നിൽ'ഗോമതി'യെന്നപേരിലൊഴുകും
        നല്ലാറ്റുരാജിപ്പതു-
ണ്ടല്ലോ പാരമതിന്നടുക്കലണയും
        മർത്ത്യർക്കുനേത്രോത്സവം
നിൽപ്പൂ'മോടിമഹാ'ളിതിപ്രഥയെഴും
        പ്രാസാദമൊന്നായതിൽ
ചെന്നീ നാഥ,നതിന്റെമോടി പരമേറെ-
        ക്കൂട്ടി തൻമോടിയാൽ.

൱൭

        കുളിയഥ സന്ധ്യാവന്ദന-
മിവയെല്ലാം ഗോമതീജലപ്രസരേ
        നൃപതി, നടത്തീസുഖമൊട്ടു
സ്വച്ഛമുറങ്ങീ നിജാശനാനുപദം.

൱൮

തെന്നിന്ത്യക്കാരൊടൊക്കെക്കേരളജനനികരം,
        ഭൂരിയൂറോപ്യരെല്ലാം
പിറന്നാൾവന്നുസേവിച്ചിതു, നൃപനവരെ
        സ്സാദരം പ്രീതരാക്കി

ഉദ്യാനം, കാഴ്ചബങ്ക്ളാവരിയ പഠനശാ-
ലോൽക്കരം, പട്ടണശ്രീ-
വിസ്താരം, മററുമോരോന്നതിരസമവിടെ-
ക്കണ്ടുകൊണ്ടാടി വീണ്ടും.

൯൯

പിററന്നു രാവെട്ടരയോടടുക്കൂടി-
പ്പുരസ്സഹസ്രാക്ഷനിപീയമാനൻ
തീവണ്ടികേറിപ്പുനരേഴരയ്ക്കീ-
ദേവൻ ഹരിദ്വാരപുരത്തിലെത്തി.

൧൦൦

അങ്ങേററുന്നവിശേഷമെന്തുപറയാ-
മദ്ദിക്കിലല്ലോ രസാൽ
ഗംഗാദേവി കുതിച്ചുചാടി ഹിമവൽ-
പാൎശ്വം വെടിഞ്ഞെത്തുമേ
നാനാരൂപജനൗഘപാപമഖിലം
നീക്കാനൊരുങ്ങിജ്ജവാൽ
താനാരാഞ്ഞൊഴുകിച്ചരിപ്പതി,ന്നുതാൻ
സൽഗണ്യപുണ്യസ്ഥലം.

൧൦൧

ധന്യന്മാരവിടെയുമുണ്ടനേകമന്ത്രി-
മാന്യശ്രീനൃപമനോരസം വളർത്താൻ
എന്നാലപ്പുരഭരണാധികാരിമുഖ്യൻ
വന്നാരാൽ സപ്രിയമെതിരേററുമാലയിട്ടാൻ.

൧൦൨

മംഗല്യസ്പടരവമക്ഷണം മുഴങ്ങി
മന്ദംഭൂപതിയുടെ യാത്രയും തുടങ്ങി
ഏറ്റം വന്നരിയജനൌഘമെത്തിനോക്കി
ഭംഗംവെന്നി,ഫഭടരാൾത്തിരക്കൊതുക്കി.

൧൦൩

കാവേരീസ്സരസവിലാസമാർന്നണഞ്ഞൂ
കൂറേറും 'ലളിതസിംഹ'രാജസൌധം
ആനേരത്തവിടെയലങ്കരിച്ച മാറാം
താനേകീ നൃപജനതാക്ഷി ഹർഷമേറം.

൧൦൪

സൌകര്യം പെരുമുള്ള സൌധമതുക-
ണ്ടേറെ പ്രസന്നാശയൻ
ഭൂപൻ മാളികയിൽ കരേറി നിജകൃ-
ത്യൌഘത്തിലത്യാദൃതൻ
വേഷം വേണ്ടതെടുത്തമന്ദ'മജക-
ണ്ഠാ'നന്ദഘട്ടത്തിലാ
ഗ്ഗംഗാവാരിയിൽ മുങ്ങിമുങ്ങിയവധൂ-
താഘം സുഖം നേടിനാൻ.

൧൦൫

ചിന്നേപ്പുരോഹിതമഹീസുരനൊത്തു വേണ്ടും
സങ്കല്പമോനശുഭകൃത്യമിഹത്യമെല്ലാം
ഭക്ത്യാദരത്തൊടു കഴിച്ചഥ 'വിലാപകേസ-
രാ'ഖ്യമമ്പലവുമാന്നജനേ ഭജിച്ചാൻ.

൧൦൩

അന്നീനൃപൻ വടുയതിദ്വിജസംഹതിക്കാ-
യുല്ലാസമേററമിയലുംവിധമന്നപാനം
വെവ്വേറെ വിത്തവസനാർപ്പണപൂർവ്വമേകി-
പ്പോന്നാചരിച്ചു നിജനിഷ്ഠകളന്നുവിഷ്ണും.

൧൦൪

ഉച്ചക്കശേഷം വിള 'ദക്ഷകണ്ഡം'
സശ്രദ്ധമീക്ഷിച്ചു സമാദരിച്ചും
പിച്ചക്കണെങ്ങാർക്ഷയമൃത്തണച്ചും
മെച്ചം ലഭിച്ചാൻ വിചരിച്ചു, ഇച്ഛം.

൧൦൫

പിറന്നു തൃപ്പൂത്തിരിയാണ്,തിന്റെ
ഘോഷം വിശേഷം പരമസ്സന്തോഷം
ചൊല്ലാന്നതത്സഭ്യരുമാദരിച്ചീ-
ക്കല്യൻ ഹൃഷീകേശമണഞ്ഞതദ്ദേശം.

൧൦൬

'കുണ്ഡ'തീർത്ഥമിഹലോകപാവനം
പൂജ്യമാദ്ഭുതനിർജ്ജരാലയം
ഇജ്ജനാധിപനിവരിലെത്തിനി-
മ്മജ്ജനാദിവിധിയാൽ കൃതാർത്ഥനായ്.

൧൮൦

‘സത്യനാഥ’നിലയം വഴിക്കു ക-
ണ്ടത്യാദരസമാണ്ടു മന്നവൻ,
സ്തുത്യനിങ്ങു,ടനിറങ്ങി വേണ്ടതാം
കൃത്യമാസകലവും നടത്തിനാൻ.

൧൮൧

മതിരാശി ധർമ്മശാലാ-
സ്ഥാപനമിച്ഛിച്ചുള്ളൊരു സാത്വികനാം
മാധവതീർത്ഥസ്വാമിയെ നാഥനുടൻ ഇഷ്ട-
നാക്കി ദക്ഷിണയാൽ.

൧൮൨

അന്നത്തെരാവിലവിടം നൃവരൻ വെടിഞ്ഞു
ചെന്നെത്തി രാവിലെയൊരെട്ടുമണിക്കു, ലോകം
‘ഇല്ലീവിധം പെരിയ പട്ടണ’മെന്നു ചൊല്ലും
ഡില്ലീപുരത്തി,ലതിനിസ്തുലസമ്പദാഢ്യം.

൧൮൩

സ്വന്തം ദിവാനവിടെയുണ്ടു,ഖിലത്തിനും, വ-
ന്നിന്ത്യാധിപന്റെ നിലയിൽ ബലമേറ‘ബൈലി’
മാനിച്ചുട്ടത്തരിയമംഗളമാലയിട്ടീ
ക്ഷോണിക്കധീശനു വളർത്തി മനഃപ്രഹർഷം.

൧൱൪

വന്നെത്താക്ഷതൻപട്ടരവം പതിനേഴുവട്ടം
പൊങ്ങീ, സഘോഷമിതപേരൊതകാറിലേറി
വിട്ടീടിനാരവിട,മപ്പൊഴുതന്യകാര്യം
മുട്ടീജനത്തിനു,ജ്ജ്വലോത്സവസംഭ്രമത്താൽ.

൧൱൫

നാനാവിലാസവിസരത്തൊടു വഞ്ചിരാജ-
ശ്രീസൌധമാൎന്നളവു 'ബെയിലി' പിരിഞ്ഞശേഷം
സ്നാനാദികൃത്യമഖിലം വിധിവൽ കഴിച്ചി-
ക്ഷോണീശനേററു നിതരാം കൃതകൃത്യഭാവം.

൧൱൬

പിററന്നുപകലിബ്ഭൂപൻ പട്ടണംചുററി മുററുമേ
കണ്ടുകാണേണ്ടതെല്ലാം സുസ്പഷ്ടമാകാശയാനവും.

൧൱൭

തെന്നിന്ത്യാസംഘക്കാ-
രങ്ങു നടത്തും സുപാനശാലയതിൽ
ചെന്നരചൻ വീക്ഷിച്ചാ-
നവിടെയുമേററം വിശിഷ്ടമുപചാരം

൧൱൮

ദില്ലിയതിന്ദ്രപ്രസ്ഥം
ചൊല്ലെഴുമിബ്ഭൂപ,നിന്നധൎമ്മസുതൻ
യോജിപ്പിങ്ങിനെ കണ്ടിഹ
മോദിച്ചേറെസ്സുഖിച്ചു നൃപജനം.

൧൦൯

ഹാ കഷ്ടമീയിടയിലിക്ഷിതിപാലമൌലി-
ക്കാ,വിട്ടുവിട്ടു പനിയൊന്നഖിലാത്തിമൂലം
ഊരാട്ടിലല്ല ഭുവനേശനിലും കടപ്പാൻ
ഘോരത്തിനില്ല തടവേൽപ്പതു ദുഷ്ടദൈവം.

൧൧൦

വൈദ്യപ്രായികേട്ടുടനെവിട്ടു, പനിക്കവേണ്ടും
മുഖ്യൌഷധങ്ങളൊടുതന്നുടെ ഡാക്ടരെത്താൻ
സുശ്രുതാഭ്യനാമതിഥിതൻ ഹിതമാചരിപ്പാ-
നുത്സാഹമേതു സുകൃതിക്കു ജനിക്കയില്ല.

൧൧൧

അധമകുലജനാമീഡാക്ടർ, ‘തൊട്ടീടിൽമുങ്ങി-
ക്കുളിപനിയിലുമിനിഷ്ടാപശീലൻ നടത്തും’
ഇതികരുതിയകന്നാമാന്യ,നുർവ്വീശവൈദ്യ-
ദ്വിജമൊഴികളെ വീണ്ടും കേട്ടറിഞ്ഞത്രപാത്താൻ.

൧൧൨

അഗദമുചിതമോരോന്നേകിയേഴെട്ടുനാൾകൊ-
ണ്ടരചനുടെയരോഗം മാററി വൈദ്യോത്തമന്മാർ
വിഭവമിതിസമൃദ്ധം വേണ്ടതുണ്ടെങ്കിലെത്തും
കുശലമഖില,മേതും കാലവൈകല്യമെന്യേ.

൨൨൩

അത്യത്ഭുതംപൂണ്ടു ജനങ്ങളെല്ലാ-
മിത്തമ്പുരാൻതൻ ദൃഢനിശ്ചയത്തിൽ
ഉദ്രിക്തരോഗത്തിലുമന്ത്യജാതി
വൈദ്യോത്തമസ്പർശമൊഴിക്കമൂലം.

൨൨൪

അമ്മാസിലൈപോലിതുപത്തിയഞ്ചാം
നാളിൽ സുഖംപൂണ്ടു കുളിച്ചു ഭൂപൻ
സന്ദേഹമില്ലീസ്സുകൃതിക്കഭംഗം
വന്നീടുമെങ്ങും ശുഭമോർക്കിലെന്നും.

൨൨൫

അന്നാട്ടുകവീശമാന്യതമനാം
വൈസ്രായിയേച്ചെന്നുക-
ണ്ടന്യോന്യം കുശലം കഥിച്ചുവിഹതാ-
ചാരം പിരിഞ്ഞീനൃപൻ
ചെന്നേറീ,ശുഭഘോഷമഗ്നിശകടം,
വന്നെത്തിയാ'ബൈലി'യും
ചൊല്ലീയാത്ര, തെളിഞ്ഞണഞ്ഞു സരസം
സന്ധ്യക്കു മുമ്പാ,ഗ്രയിൽ.

൨൨൬

അവിടെയുള്ളൊരു 'ടാജിമഹാ'ളുടൻ
കവിയൊരുത്തനെടുത്തു പുകഴ്ത്തുവാൻ
കഴിവതെങ്ങിനെ നിസ്തുലരമ്യതാ-
പദമതോർക്കിലത്ഭുതമത്ഭുതം.

൨൨൭

കളക്കല്ലാണെല്ലാ, മരിയനവരത്നാളിലസിതം
വെളുത്തേറെപ്പൊക്കംകെലതമൃതസൌധങ്ങളിവയിൽ
ജ്വലിക്കും ചിത്രശ്രീകനകമയകുഡ്യങ്ങളഖിലം
നിനച്ചാൽ കൈലാസാചലമിഹ ലസിക്കുന്നു വിപുലം

൨൨൮

പരിസരമുവിനവ്യോദ്യാനമെങ്ങും സരസ്സു-
ണ്ടമലജലമനേകം നാലുഭാഗത്തുമേററം
ഉയരമുടയഹർമ്മ്യം ചെന്നനാലംബമോടും
ദിവസകരനനിത്യം വിശ്രമം നൽകിടുന്നു.

൨൨൯

കാളിന്ദീതിരഭൂഷായിതമൊതുപുരമാ-
ണാഗ്രസ്യഗ്രാമഹർമ്മ്യം
കാറിൽക്കേറിഗ്ഗമിച്ചീനൃപനടനചിതം
പൂകി, തത്രത്യസൌധം
രാവങ്ങുംപോക്കിനാനൊന്നഥ, വധുമുതലാ-
യോക്ക് വൃന്ദാവനശ്രീ-
വൈശിഷ്ട്യംകാട്ടി, വിട്ടാൻ നിശയിലവിടവും
ധൂമയാനാനുകൂല്യാൽ.

൨൩൦

മന്ദൂഹിതം വരവിതോർത്തു മഹാജനങ്ങൾ
'കാൺപൂരി'ലാൺമഷസിച്ചേന്ന തിരക്കിനിൽക്കെ
സമ്പൂരിതാശമുടനിന്നുപയാനഘോഷം
സമ്പൂതമാക്കിയവർതങ്ങടെ കണ്ണുമെല്ലാം

൧൩൯

വണ്ടിവന്നരചനങ്ങിറങ്ങവേ
കണ്ഠമാലയണിയിച്ചു സാദരം
ഇണ്ടലററുപചരിച്ചതോക്കിലി-
ക്കണ്ടമാന്യരതിഹർഷമാണ്ടവർ

൧൩൧

തന്നാട്ടിലെന്നപടിമോദമിയററിടും മാ-
റിന്നാട്ടിലുണ്ടു വിവിധം മലയാളിവർഗ്ഗം
അന്നായവർക്കധികമൊത്തിരനൽപടത്തി-
ലിന്നാഥനും സപദി ചേർന്നു തെളിഞ്ഞുനിന്നാൻ.

൧൩൩

രാജസത്വമതിവേലമേന്തിടും
രാജസൽസദനമത്രമോഹനം
രാജസത്തമനിതിൽകടന്നു നി-
വ്യാജസത്വമയമാക്കിയത്ഭുതം.

൧൩൪

'ഗംഗാഭാഗവതാ'ഖ്യഘട്ടമിവിടെ
ദ്ദൂരത്തിലല്ലായതിൽ
ചെന്നാറാടി,പ്പുരോഹിതോക്തവിധിപോ-
ലെല്ലാംകഴിച്ചീനൃപൻ
പോന്നാരാലശനാദികൃത്യവുമനാ-
തങ്കം നടത്തിത്തെളി-
ഞ്ഞെന്നാനാട്ടുവെടിഞ്ഞു 'പാററ്ന'യിലുഷ-
സ്സോടെത്തി പിറേറദ്ദിനം.

൨൱൬

അന്നേരം തത്ര കാണുന്നതിനു കുതുകമാ-
ർന്നാളരാൽ കാത്തുനിൽക്കും
മാന്യന്മാരൊക്കിലൊട്ടല്ല,നവധിമലയാ-
ളിവ്രജം ചേൎന്നുകൂടി
മാലാമംഗല്യപത്രാവലി ജയജയശബ്ദ-
ങ്ങളേൽപ്പിച്ചതേറെ-
റാനന്ദംപൂണ്ടു 'ഫടേപശപര'ന്നടയമഹാ-
സൌധമത്രത്യമാർന്നാൻ.

൨൱൭

ചേണാൎന്നീഴം പുഴയടുത്തൊഴുകുന്നമൂലം
സ്നാനാദികം സുകരമേററവുമങ്ങു,വക്കം
നാനാജനാഗമനദൎശനഭാഷണാദി-
ലീനാശയൻനൃപനനൂനസുഖം വസിച്ചാൻ

൨൱൮

പിറെറന്നു രാവിലുചിതം പുകവണ്ടികേറി-
ത്തെററന്നാണാത്തുവിള്ള 'ഹൌറ'യിലായുഷസ്സിൽ
വങ്കാണിവൎഗ്ഗമൊടടുത്തിഹ കാത്തിരുന്നു
ബങ്കാളിലെഗ്ഗവൺർതന്നധികാരിയുഗ്മം.

൨൱൯

പിന്നേയും പലമാന്യരങ്ങവിടെയാ-
കൃഷ്ണാഖ്യനാം 'രാമഫോ-
പാധ്യായൻ' സുധിശാസ്ത്രിമുഖ്യനരച-
ന്നേറെ പ്രഹർഷോദയം

നൽകി 'ധാർമ്മികചക്രവർത്തി'യവിട-
ന്നത്യുച്ചധീയേററവും
ശൈവ്വാണീപ്രിയനാണ,തിങ്കലിയലും
നൈപുണ്യവും നിസ്തുലം.

൨൩൯

'ഫടപാ'വനീശനുടെയഞ്ചിതസൌധമങ്ങും
ഇംഗാളമത്യുചിതമുണ്ട,തിലിക്ഷിതീന്ദ്രൻ
ചെന്നാവസിച്ചു സുഖമായ്, ജനൽവാതിലൂടെ
ഹുഗ്ലീനദീക്ഷണവശാലുളിതോത്സവം.

൨൪൦

വൃശ്ചികമൊന്നാംതീയ്യതി
നിശ്ചിതസമയത്തു,ഭോഷധിഷണന്മാർ
ബങ്കാളിപണ്ഡിതന്മാ-
രൊത്തൊരുസഭയും മുദാ നടത്തി നൃപൻ.

൨൪൧

മാന്തിട്ടുള്ളസുരോത്തമ
പാണ്ഡിതികൊണ്ടും സദസ്യരെച്ചൻറ
സംഭാവനാവിധികൊണ്ടും
സന്തോഷാധിക്യമാണ്ടു തത്സഭയിൽ.

൨൪൨

പിന്നെയിസ്സുകൃതി കാറിലേറിനവപട്ട-
ണമ്ധി പലദിക്കിലും
ചെന്നുകണ്ടു ശിവസാത്യയത്തൊട്ടു മടങ്ങി
വന്നു കൃതകൃത്യനായ്

അന്നുരാത്രി പുകവണ്ടി കേറിയഖിലേഡ്യമാ-
ണ ശുഭയാത്രനായ്
പോന്നുഷസ്സൊടു 'പുരി'ക്കണഞ്ഞു വിവിധാധി
കൃൽ പ്രവരപൂജിതൻ.

൨൪൫

'മസ്സൂരമാൻഷ'ന്ന മഹാനൃപനെഴും
മനോഹരം മന്ദിരമങ്ങളേകം
പയോധിതീരസ്ഥിത,മായതാന്നതി-
ന്നതീവസൌഭാഗ്യമുയർത്തി മന്നവൻ.

൨൪൬

ജഗന്നാഥക്ഷേത്രം ജഗതിമഹിതം തത്ര സുശുഭ-
പ്രഭാവം ശോഭിപ്പൂ, നൃപതിവിഹിതസ്വീയനിയമൻ
അമന്ദം ചെന്നാശ്രീരമണചരണാബ്ജപ്രണതിയാൽ
കൃതാർത്ഥൻ കൈവിട്ടാനിരവിലവിടെപ്പാർത്ത 'പുരിയും'

൨൪൭

ഉഷസ്സിൽപിറന്നാൾ 'വിജയനഗരം' പുക്കളവിലാ
ളിവാൻ മറ്റുള്ളോരോ മഹിതരൊടുമാപ്പീസ്സിലുചിതം
വരിച്ചാനിക്ഷോണീരമണമണിയെ,ശ്ശ്ലാഘ്യതരമാം
സ്വമാല്യത്തെച്ചാർത്തീ ഗളമളവി, സഭാരാധ്യചരിതൻ.

൨൪൮

കൽക്കട്ടർതൊട്ടുപലരും പരമാദരിച്ചി-
സ്സൽകർമ്മശീലനുടെ മംഗളഘോഷയാത്ര
എത്തീ ശരിക്കരമനക്കു,ള്ള നേരമങ്ങും
വിസ്തീർണ്ണപൂർണ്ണകലശോത്സവമുച്ചഘോഷം.

൧൪൭

സ്ഥാനത്യാഗംചെയ്തു തൻജ്യേഷ്ഠനാകും
രാജർഷിക്കും മുന്നമിസ്സൗധമത്രേ
വിശ്രാമം തൻയാത്രയിൽ ചേർത്തതെ,ന്നോ-
ർത്തോരെപ്രീതൻ തമ്പുരാനത്ര പാർത്താൻ.

൧൪൮

അന്നസ്തമിച്ചു മണിയൊമ്പതിനപ്രദേശം
വിട്ടീട്ടുപിൻസപദിപോന്നുഷസിപ്രഹൃഷ്ടാൽ
'ബസ്പാട'യിൽ സരസമെത്തി,യഹോ തദാനീം
വിശപാതിശായി, മഠമത്ര മനോഹരാഭം.

൧൪൯

നിഷ്കൃഷ്ടസൽകരണലോലുപരായസിസ്റ്റൻ
കൽക്കട്ടർ, മററുപലർ, സജ്ജനസംഘമേറെ,
ഉൽകൃഷ്ടമംഗളരവോൽഗതിപൂരിതാശം
നിൽക്കുന്നനിൽപ്പു,രചനാൽകടഹർഷമേററി.

൧൫൦

മാലാകെനിക്കവോരി-
ബ്യൂാററജവംശക്ഷിതീശനവിടത്തിൽ
പലതടെ സൽകൃതിമൂലം മാലാകാരതപ-
മേററുഹന്തദ്ദശം.

൨൫൧

അരചനനിവസിപ്പാനങ്ങു ‘ദുർഗ്ഗാവിലാസം’
നിലയം, മഹിഷവതിന്നാറു ‘കൃഷ്ണാ’ഖ്യയെല്ലാം
അതുലസുഖമിയററീ, വന്നുകാണ്മം ജനൌഘം
കുതുകമധികമേററീ കേരളീയപ്രധാനം

൨൫൨

പുനരഥനിശിഭൂമീജാനി തീവണ്ടികേറീ
ദിനകരനുദയാദ്രിക്കെത്തി, നോക്കും ദശായാം
എതിരിട്ടുമൊരു തേജസ്സോടു തീവണ്ടിമുററ-
ത്തരചനെ മഹിരാശിക്ഷോണിയിൽ ചേർന്നുകണ്ടാൻ.

൨൫൩

ആക്ഷണം തത്രപീരങ്കി മുഴങ്ങി പലവട്ടമായ്
എട്ടുദിക്കുമുടൻ വെമ്പിസ്സ്വാസ്ഥ്യം ഞെട്ടിടുംവിധം.

൨൫൪

അന്നേരത്തങ്ങു സാക്ഷാൽ ഗവർണ്ണരുടെ നില-
ക്കേക്കു, നാരാമചന്ദ്രാ-
ഭിഖ്യാഢ്യൻ, ജഡ്ജിമാർ, മററനവധിമഹിതോ-
ദ്യോഗിവർഗ്ഗോത്തമന്മാർ,
നിൽക്കുന്നുണ്ടാ, ള്ളുമാലാർപ്പണവിധി പലരും
ചെയ്തു സർവ്വോപചാരം
കൈക്കൊണ്ടിക്ഷോണിപൻ മെല്ലവെ രുചിവിതരും
കാറിലേറിഗ്ഗമിച്ചാൻ.

വ. ൭൫

കണ്ണിൽ, കാണുന്നവർക്കൊക്കെയുമമൃതരസം
ഉൾകിടും ഘോഷയാത്രാ-
വർണ്ണ്യശ്രീവൈഭവത്തോടരചനഥ നിജം
മന്ദിരം പൂകി മന്ദം
ധന്യൻ സംസ്ഥാനത്തുപ്രതിനിധിയുമുടൻ
യാത്ര ചൊല്ലിപ്പിരിഞ്ഞു
പിന്നെ സ്നാനാദികൃത്യം സകലവുമുചിതം
പോലെ നാഥൻ നടത്തി

വ. ൭൬

അന്നാക്കോവിലകത്തു മാന്യരധികം
വന്നെത്തി മർത്ത്യേശനെ
കണ്ടു, ഛായയുമൊന്നെടുത്തു പലതും
യോജിച്ചുനിൽക്കും വിധം
പിറ്റന്നാളവിടെപ്പാർക്കുമഖില-
സച്ഛാസ്ത്രീയരെയും ക്ഷണി-
ച്ചൂട്ടീ, തന്നുടെ മുൻദിവാൻപദമെഴും
'പട്ടാ'ഖ്യനേയും മുദാ.

വ. ൭൭

അവർപിരിഞ്ഞുടനെത്തിയരാത്രികൊ-
ണ്ടവിടവും വിളവിട്ടു ദിനാദിയിൽ
'ഉലവക്കോട്ട'നിജാധികൃതദ്വിജാ-
ളിയുമേറ്റധികം പരിതുഷ്ടനായ്

൨൰൭

ഫൊറ്റുർവന്നെത്തീ തദനു മണിയെട്ടിന്നവിടെയാ
ദിവാൻ 'ഹെർബർട്ടാ'താൽസചിവനായമണഞ്ഞതിന്നുപകരം
പിടിച്ചെല്ലും പട്ടാംവഴിയതിലിറക്കി, സഭടനാദം-
തിരക്കെല്ലാം നീക്കി, പരമരിയകാരേറിന്നവരൻ.

൨൰൮

അന്യന്മാരായ് സാദരംകാത്തുനിൽക്കും
മാന്യന്മാരോടൊക്കയും വേണ്ടപോലെ
പ്രീത്യാലാപം സസ്മിതാല്പാക്ഷരം ചെ
യ്താരംഭിച്ചാൻ മന്ദമന്ദപ്രയാണം.

൨൰൯

ആഘോഷയാത്രയഥ ഭൂരിജനങ്ങളൊത്തു
പാലം കടന്നളവിലുള്ള വിശേഷമോതാൻ
ആ വില്ലിവന്നരിയമംഗളപഞ്ചവാദ്യ-
നാഗസ്വരാദിനിനദങ്ങളും മുഴങ്ങി മുറ്റും.

൩൰

പൊന്നലുക്കുകട്ട്യാലവട്ടം.മൊട്ടു ചാമ-
രങ്ങളിവ ചേർത്തനൽ-
പൊന്നണിഞ്ഞെഴുമനേകമാനകളും നടന്നു-
മുന്നിലഥ പിന്നിലായ്
തോക്കെടുത്തപടയാളിവർഗ്ഗ്,മണിയിട്ടു
കൊണ്ടഥ പൊലീസ്സുകാ-
രോർക്കിൽനന്നരിയവാളുകരമിവരേ-
ന്തുവോരമിഴ പന്തിയിൽ.

൨൱൨

വാഴപ്പഴക്കുലകളുണ്ടി, ഫലാഗമങ്ങൾ
നിൽക്കുന്നു, ഭംഗിയോടു, തോരണമെത്ര ചിത്രം
നാനാജനൌഘമണയുന്ന തിരക്കൊതുക്കാൻ
പൊല്ലീസ്സുകാർ, വെറുതെയപ്പോളെടുത്തു യത്നം.

൨൱൩

ഈവണ്ണമിക്ഷിതിപസത്തമഘോഷയാത്ര-
യെത്തീതരത്തിലവനീശ്വരമന്ദിരാന്തേ
മുററത്തുയർന്നു വിലസുന്നൊരു പന്തലിങ്കൽ
ദീപങ്ങളങ്ങു ലസിച്ചു, സമ്പൂർണ്ണകുംഭം.

൨൱൪

കാർവിട്ടകന്നിടിന ഭൂപനാശു
ശ്രീലോന്നതം സൌധമലങ്കരിച്ചാൻ
വാവിന്നുവന്നുള്ള ശരത്സുധാംശു താനന്നഭോ
മണ്ഡലമെന്നപോലെ.

൨൱൫

അന്നുടൻ ദിവസകൃത്യമൊക്കെയും
ചെന്നു ചെയ്തു, പ്രവരം ജനങ്ങളിൽ
തന്നുദാരത വിടർത്തിയുച്ചയൊ-
ത്തു, നിജം ശകടമേറി മന്നവൻ.

൧൬൬

പോകുംവഴിക്കു ജയശബ്ദമോടാർത്തടുക്കു-
മാൾക്കൂട്ടമാസ്ഥയോടു കണ്ടനുഗ്രഹിച്ചും
മർത്ത്യേശനാത്തമണിമുന്നിനമന്ദഹർഷ-
മെത്തിവിശിഷ്ടമിറണാകുളമിഷ്ടദേശം.

൧൬൭

അങ്ങെത്തുംനേരമെന്തോ ജനമധികമണ-
ഞ്ഞത്ര തിക്കിത്തിരക്കി
ക്ലേശിപ്പിച്ചെന്നതോന്നും വിധമനലരഥം-
വേഗമേറെക്കുറച്ചും
അത്യച്ഛത്തിൽകരഞ്ഞും, നരവരപരിവാ-
രങ്ങൾ തൻകാരമെല്ലാ-
മിദ്ദേശത്താണിറക്കാമിതികരുതിയടു-
ത്താശംസിച്ചു നിന്നാർ.

൧൬൮

പീരങ്കിയന്നേരമുയർത്തിവീണ്ടും
ഗംഭീരഘോഷം, ചില തമ്പുരാന്മാർ,
മന്ത്രീന്ദ്രമുഖ്യാധികൃതപ്രവീര,
രെന്നല്ല നാരീനരലോകവർഗ്ഗം,.

൧൬൯

തീവണ്ടിമുറത്തിനകത്തു പോര
പുറത്തുമെന്തോ കഥ തിക്കിനിൽക്കെ
മന്ദസ്മിതാർദ്രാനന,നക്ഷിതീശൻ വണ്ടിക്കകം
വിട്ടു പുറത്തിറങ്ങി.

൱൨൦

ആരാലുമത്യധികമാളുതനങ്ങളയന്നാ
വാരാണപന്തലിലിതന്നു വിചിത്രമാല്യം
പേരാന്നമാന്യർ പലരേകിയതേററമന്ദം
പോരാനൊരാങ്ങി മനജേശപുത്രനൊത്ത കാറിൽ.

൱൨൧

ആഘോഷയാത്രയൊടു പോന്നജനോൽകരത്തിൻ
കണ്ണാക്ഷികൾക്കമൃതപാനസുഖം വളത്തി
എത്തീന്നു പന്ത്രമണി നാലിനു കാഴ്ചബംഗ്ലാ-
വൊത്തീഡ്യമാം പുതിയ പന്തലിനന്തികത്തിൽ.

൱൨൨

ആമൈതാനത്തിലുണ്ട്യാനകളധികമായ-
ന്ന്യാലവട്ടം, വിചിത്രം
ച്ഛത്രം, വെഞ്ചാമരം, നൽകനകമണിവിളു-
ഷാളി, ചെന്നൊത്തുനിൽപ്പൂ
ഈ നാഥൻ നോക്കിയെല്ലാം സകുതുകം കൂടന-
പ്പന്തലിൽ കാറിൽനിന്നാ-
ക്കീണാമോദാലിറങ്ങി പ്രതിനവരുചി, സിം-
ഹാസനം പുക്കിരുന്നാൻ.

൱൨൩

അത്തുസമയമുയന്നാപ്പെൺകുലസ്സ്കൂളിലേറെ
പ്പൂനചതുരമാം നൽബാലികാവർഗ്ഗമെത്തി
മധുരമധുരഗാനാൽ സ്വാഗതം ചൊല്ലിയെല്ലാ-
വരെയുമരിയഹർഷാംഭോധിമധ്യത്തിൽ മുക്കി.

൧൮

അങ്ങോരോജാതിസംഘപ്രതിനിധികളുടൻ
മംഗളപത്രമർപ്പി-
ച്ചുല്ലാസാലുത്തരം കേട്ടരിയൊരു ചരിതാ-
ത്ഥതാപ്രമോദാരഭംഗം
പിന്നോജ്ജ്ഞാനി, മെല്ലെ സ്വപുരവരമണ-
ഞ്ഞീടുവാൻ ഘോഷയാത്രാ-
സന്നാഹം നീട്ടിയങ്ങോട്ടുലകത്തുക,മു-
ദ്യോഗിവർഗ്ഗാനുയാതൻ.

൧൯

വഴിക്കോരോ പന്തൽപര, ഇരുവിളക്കെ,ന്നിവകളേ
നിരീക്ഷിച്ചും മാലാർപ്പണവിധികളേറ്റും നരവരൻ
സുമംഗല്യം പത്രം പലദിശി ലഭിച്ചും പുളകസാൽ
പ്രവേശിച്ചാൻ സന്ധ്യക്കതിമുദിതപൌരം പുരവരം.

൨൦

നിജവസതിയണഞ്ഞുല്ലാസമോടത്ര കണ്ടാൻ
നിറപറകളും, വിളക്കെ,ന്നല്ല നൽകാറുകാണാൻ
കൊതികരളിലുദിക്കും ചാതകം പോലെനിൽക്കും
നിജകുലജരൊടൊപ്പം ഭൂരിഭൂദേവരെയും.

൨൧

നമ്പൂരിമാരുടയമംഗളപത്രമപ്പോൾ
സമ്പൂർണ്ണമാക്കി നൃപചിത്തമപൂർവ്വഹർഷാൽ
എല്ലാരെയും സകലലോകതി, പിരിച്ചയച്ചു
നില്ലാതെ കൃത്യനിരതൻ നൃവരൻ കഴിച്ചാൻ.

൨൭൭

യഥോചിതം സാന്ധ്യവിധിക്കശേഷമാ-
ത്രയീശനെച്ചെന്നു വണങ്ങി മന്നവൻ
അനൂനഭക്ത്യാവഴിവാടുമേകിയ-
ങ്ങശേഷമർപ്പിച്ചി,തി ചെയ്തു കീർത്തനം.

൨൭൮

മുകുന്ദ, ഗോവിന്ദ, ജഗന്നിവാസ, നിൻ-
പദം നമിക്കുന്നിതു, ദാസനാമിവൻ
അപാപചിത്തർക്കനവേലമേകുമാ-
കൃപാരസം മേ പരമേകിടേണമേ.

൨൭൯

'നടത്തി, ഞാൻ കൃത്യമനേകമിങ്ങിടെ
ക്കെടുത്തി ഞാൻ ത്രിജനാധിവഹ്നിയേ'
ഇതൊന്നു മോർക്കാൻ വഴിയില്ല്യ,തൊക്കെനിൻ-
പദാംബുജം ഹൃത്തിലിരിപ്പതിൻഫലം.

൨൮൦

വപുസ്സുകൊണ്ടോ മൊഴികൊണ്ടുതന്നെയോ
മനസ്സുകൊണ്ടോ കരണങ്ങളാലെയോ
നടത്തിടും കൃത്യമശേഷവും ഭവൽ
പദത്തിലർപ്പിച്ചു വസിപ്പനെപ്പൊഴും.

൨൮൧

തദീയകാരുണ്യമയാമൃതോക്ഷണാൽ
സമേധിതം വംശമിതുന്നതോന്നതം
വിശേഷമുത്തോറുല്ലസിക്കുവാൻ ഭവാ-
നശേഷലോകേശ, തുണക്കണം സദാ.

ഫൃന

ഏവം സ്തുതിച്ചു ഭഗവൽപദപങ്കജത്തെ
വീണ്ടും നമിച്ചു നരനായക മൌലിരത്നം
പ്രത്യാഗമിച്ചഥ ഭുജിച്ചു മഹേക്ഷണാൎത്ഥം
ക്ഷേത്രം ഗമിച്ചരിയസൌധമലങ്കരിച്ചാൻ.

ഫൃര്

'തൃപ്പൂണിത്തുറെയുത്സവം ത്രിഭുവന
ഖ്യാതം, മഹത്താംവിഭ-
ക്കനാണായതിനുള്ളതു, ത്രമഹിതം,
പൂൎണ്ണത്രയീനായകൻ
നീലക്കുന്നു നിരന്നപോലെ വിലസും
ഹസ്തിവ്രജത്തിൻ നടു-
ക്കൌന്നത്യം പരമുള്ളതിന്റെ തലയിൽ
പ്രത്യക്ഷസച്ചിദ്ഘനൻ.

ഫൃരി

മിന്നുന്നങ്ങിഹ പൊന്നലുക്ക കുടയും
നല്ലാലവട്ടങ്ങളിൽ
ചിന്നും ചാമരകാന്തിയും തഴകളും
കണ്ടാകിലുണ്ടാം രസം
എന്നല്ലുന്നതവാദ്യഘോഷമതുലം
കേട്ടീടിലേറും സുഖം
വിസ്സും വിട്ടിവയാസ്വദിച്ചു നൃവരൻ
തൻ നേത്രകൎണ്ണങ്ങളാൽ.

൧൮൬

കട്ടക്കമാമേവനം പിന്നിലാദരാൽ
പ്രദക്ഷിണം വെച്ചു പദാർപ്പണത്തിനാൽ
കൃതാർത്ഥനായിത്തൊഴുതാനമിച്ചുടൻ
മടങ്ങിരാവിങ്ങു കഴിച്ചു തുഷ്ടനായ്.

൧൮൭

പിന്നത്തെ നാളുഷസി തൻ നിലയത്തിലെത്തി
സ്നാനാദി, ചെയ്തു ജപദം പ്രണമിച്ചു ഭക്ത്യാ
ഉച്ചക്കശേഷമുരുസൽഗ്ഗുണമൊത്ത ഭൃത്യ
മാരാജ്ഞിതൻ തിരുപദം തൊഴുതാനമിച്ചാൻ.

൧൮൮

പോയന്നു തൊട്ടിഹവരുംവരെയുള്ള വാർത്ത
മായം വിനാതിരുമനസ്സുകൾ രണ്ടുപേരും
ചോദിച്ചുമങ്ങിനെ പറഞ്ഞു മഹോദസവിത്രീ-
സൂനുക്കൾ പോലഥ കഴിച്ചുകുറച്ചുനേരം.

൧൮൯

ആ, മാതൃഭക്തി, പിതൃഭക്തി, ബുധാനുരക്തി,
സൽകർമ്മസക്തി, സകലേശ്വരപാദഭക്തി,
എന്നീഗ്ഗുണങ്ങളെ വിരിഞ്ചി തിരഞ്ഞെടുത്തു
നിർമ്മിച്ച പുണ്യപുരുഷോത്തമ,നിക്ഷിതീശൻ.

൧൯൦

ഇഷ്ടംപോലഥ വിട്ടുപോന്നു മനുജാ-
ധീശൻ മഠം കാണുവാൻ
തട്ടിന്മാളികയിൽക്കരേറി തടവൊ-
ന്നോൽക്കാതിരുന്നാദരാൽ

കാഴ്ചശ്രീബലി, തുള്ളലുൽകടരസം
കണ്ടുകൊണ്ടാടി,യാ-
ക്കാഴ്ചക്കെത്തുജനം കൊതിപ്പൂ, നിഖില-
പ്രേക്ഷാർഹനല്ലോ നൃപൻ.

൨൱൪

സന്ധ്യക്കെത്തി നിജാലയത്തിലുചിതം
ചെയ്താജ്ജഗൽസ്വാമിത-
ന്നാറാട്ടിൻഗമനപ്രദക്ഷിണമഹം
സേവിച്ചുപോനൂഴിപൻ
ഹൃദ്യംഭോജനമാഢ്യഭൂസുരവരോ-
പേതൻ, ഭുജിച്ചാദരാൽ
ചെന്നാറാട്ടുവിളക്കുകണ്ടു തൊഴുതി-
ങ്ങെത്തിശ്ശയിച്ചു സുഖം.

൨൱൫

പിറന്നാൾതമ്പുരാൻകാലഭൈരവപ്രീതിസോത്സവം
കൊണ്ടാടി,യധികോദാരൻ സാദരം ഭൂരിദക്ഷിണം.

൨൱൬

നീരാടിക്കുളിചെയ്തു സാന്ധ്യവിധിയും
സാധിച്ചുടൻ തറവാട-
ത്താരാൽ ഡോലിയിലേറിയമ്പലമണ-
ഞ്ഞീടാനെഴുന്നള്ളിനാൻ
തോക്കും, വാളു,മഥ കുന്തവും, തടിയു,മേ-
റാൾക്കാരകറ്റീടിലും
നോക്കും നേരമുടൻതൊഴും മനുജരാൽ
ഭൂരാളിസന്ദൃഷ്ടനായ്

൨൯൪

പൂൎണ്ണത്രയീശനെ വണങ്ങി നൃപൻ വിശേഷി-
ച്ചന്നും വിചിത്രവഴിപാടുകളേകിയേകി
മിന്നും മഹോത്സവലസൽപ്പുതുകാഴ്ച കണ്ടുമാ-
ചിന്നും കുതൂഹലമമന്ദമിയന്നിതന്നാൻ.

൨൯൫

പിന്നെപ്പുത്തുമണിക്ഷമുമ്പവനിപൻ
തൻ ഡോലിയിൽക്കേറി, നൽ-
പൂത്തൻനിസ്തുലബാലകുളാവിലുടനേ
ച്ചെന്നാനമന്ദാദരം
ഗംഗാപൂജകഴിച്ചു തൻകുലജരിൽ
ഗംഗാഭിഷേകം ശുഭം
ചെയ്തു,വിസ്തീൎണ്ണമേറു ദക്ഷിണകളിൽ
ദാക്ഷിണ്യമന്യാദൃശം.

൨൯൬

കാലഭൈരവത,ന്നീക്കിനിൎത്തുവാൻ
കാലകാരണമിളാധിപൻതദാ
കാലഭൈരവമഹേശപാൎശ്വദ-
ക്കാലമംഗളമൊരുത്തുകൂപ്പിനാൻ.

൨൯൭

സൽകൃതാന്തണരൊത്തശിച്ചഥനൃപൻ
തന്മന്ദിരം പൂകിയ-
ന്നല്പം വിശ്രമമേറ്റമന്ദമിടനേ-
രത്തെക്കഴിച്ചക്ഷണം

തട്ടിന്മാളികയാന്മ തുള്ളലുചിതം,
കാഴ്ചശ്ശീവേലിക്കെഴും
വട്ടം, മറ്റുമനേകമത്രസരസം
കണ്ടാനകല്യാഭരം.

൨൯൭

ദിനാന്തത്തിൽ ചെന്നു നിജനില-
യനത്തിൽ ക്ഷിതിപന-
ങ്ങു, ടൻവേണ്ടുംകൃത്യം പരിചൊടു
കഴിച്ചമ്പലമിതിൽ
വിളക്കിന്നെത്തി,നൽകഥകളി,
വെടിക്കെട്ടിവകളും
നിരീക്ഷിച്ചാനന്ദിച്ചിരവതു,
വിടേപ്പോക്കിമുഴുവൻ.

൨൯൮

കാലഭൈരവനനുപ്രസാദമിയലുന്ന-
തിന്നിഹ നടന്നതാം
പൌരലോകപരിതൃപ്തിയേകിയ ചതുർവ്വി-
ധാന്നവിഭവങ്ങളാൽ
ശ്ലാഘ്യമാമതിഥിസൽകൃതൻ മഹിമവിസ്ത-
രിപ്പതൊ,ന്നവനുമേ
സാദ്ധ്യമല്ല,വിജയിക്കനിത്യമഖിലാർച്ച-
നീയവനിവല്ലഭൻ.

നം. ൧൧

പത്താംതിയ്യതിയന്നുരാവിലെ നിജാ-
    ഗാരം ഗമിച്ചിന്നവൻ
സ്നാനം, സാന്ധ്യവിധാനം,മെന്നിവകഴി-
    ച്ചെത്തി ത്രയീനാഥനെ
സാഷ്ടാംഗം പ്രണമിച്ചു പോന്നശനവും
    ഇഷ്ട്യാ കഴിച്ചല്പമാം
വിശ്രാമത്തിന്റെ പിമ്പു ലഘ്വശനവും
    ചെയ്തേറ്റു യാത്രോദ്യമം.

നം. ൧൨

ആയാത്ര സാക്ഷാൽ കനകാചലാഗ്രം
    മിന്നിക്കുമാതമ്പിയനാലയത്തിൽ
എത്താനൊരാതങ്കവും പരിവാരവർഗ്ഗ
    മെത്തായിതന്നു, സകലം സുഭദ്രം.

നം. ൧൩

രണ്ടേ നാഴികയുള്ളു ദൂരമവിടം
    വിട്ടാകിലങ്ങെത്തുവാ-
നുണ്ടേറെസ്സുഖമാദരം വഴിയിലെന്നോർ
    ത്തോരാവും മന്ദമായ്
പോകുംനല്ലൊരു കാറിലേറിന്നവൻ
    നാനാഭടാഢ്യാവൃതൻ
ലോകങ്ങൾക്കനവേന്ദ്രപോലതള്ളിനാ,
    നാമോദദ്രമോദയം.

൱൦൩

ആകാശത്തിൽ കാറിലേറുന്നനേര
ത്താരാജാവിന്നില്ലതെല്ലം വിലാസം
ഈരാജാവിക്കാറിലേറത്തെളിതോ-
ണേ,വംബ്രുവിൽ പോവതെന്നാൎത്തു ലോകം.

൱൦൪

എമ്പ്രാന്മാരഥമണിമാളികച്ചുവട്ടിൽ
ചാൎത്തി ദേവനിലമലം സപത്രമാല്യം
മൂപ്പന്മാർ ഹരിദിശികോട്ടതൻ പടിക്കൽ
ചെയ്തു പന്തലിലുചിതം നൃപോപചാരം.

൱൦൫

നാനാജാതിജനൌഘമന്ന വഴിമേ-
ലൊത്താദരിച്ചു പരം
മാനാതീതഗുണൌഘനായനൃപനേ,
പ്പാലം കടന്നപ്പുറം
ചെല്ലുമ്പോളവിടത്തുകാരുടെ സുമം-
ഗല്യോത്സവം ചിത്ര,മാ-
പ്പള്ളിക്കാരുടെ വാദ്യഘോഷവെടികൾ
ക്കൌന്നത്യമൊന്നുള്ളതും.

൱൦൬

അക്കുന്നിന്മേൽ കളിക്കുന്നൊരു കനകമഹാ
സൌധശുഭ്രലക്ഷ്മി,മുന്നിൽ
സൽക്കല്യശ്രീയൊടെത്തുന്നൊരുനിജവരനേ-
ക്കണ്ടു, പെട്ടന്നു പുല്കാൻ

ഉൽക്കണ്ഠാവേഗമൂഢംകൊണ്ടനിലധുതനവോ-
    ദ്യാനവല്ലീമലത്താ-
ലുഢംകമ്പം കാട്ടിനിട്ടീ നിജഉജ,വുചിതം
    ലജ്ജവിട്ടെ,ന്നതോന്നും.

ന-൦൭

ഏവന്തോല്ലയേറ്റും പരിജനമൊതമി-
    ച്ഛേകനാം വ്യാധിയൊന്നും
ബാധിക്കാതാധിയെന്ന്യേ പലദിശിപലമ-
    ട്ടാചരിച്ചും ചരിച്ചും
പോന്നു, പുണ്യോദയശ്രീയൊടു പടഹ്ഗണന്നി-
    ത്തമ്പുരാൻ, വന്നചേന്നു
കുന്നിന്മേൽ, പൃക്കിയന്നു സസ്യഖ,മഖിലമി-
    ച്ചക്രവത്തിക്കസാധ്യം.

ന-൦൮

'ഇന്ത്യക്കേറ്റും മഹത്വം മഹിയി,ലതിലുമി-
    ക്കേരളത്തിന്നു കൂട്ടം
മാഹാത്മ്യം നൂന,മെന്നല്പതിളഗ്ധ,മിതിൽവെ-
    ച്ചുണ്ടു, കൊച്ചിക്കു മെച്ചം'
എന്നീവണ്ണം പ്രശസ്തിപ്പൊലിമയെവിടെയും
    വീശുമീത്തമ്പുരാൻ,തൻ
കന്നോറിപ്പാത്തു ഭൂതേശപരനൊരു തുണയായു-
    ല്ലസിക്കേണമെന്നും.

ഇങ്ങിനെ ഉത്തരയാത്ര കഴിഞ്ഞു.



(ഒരു വിശിഷ്ടാഷ്ടകം)

൧

ശ്രീശങ്കരാചാര്യമുഖപ്രശസ്ത
വിദ്വൽകുലം ചേർന്ന മഹാസദസ്സിൽ
പ്രദത്തമീ 'ധാർമ്മികചക്രവർത്തി'
പദം ജയിക്കുന്നു, ജഗൽപവിത്രം.

൨

സാഹിത്യനൈപുണ്യജസദ്യശസ്സി-
ദ്ദേഹിക്കു മറ്റില്ലൊരു തമ്പുരാൻതാൻ
ഭൂവിൽപദം പൂർണ്ണമിതേറെധന്യ,
നീ വിശ്വമാന്യൻ വിജയിക്ക നിത്യം.

൩

തീവണ്ടിവീണ്ടും വലുതാക്കിനാട്ടാർ-
ക്കാവശ്യമാം കപ്പലടുത്തിണക്കി
വൈവശ്യമെല്ലാമൊഴിവാക്കിവാഴു-
മീവിശ്വരമ്യൻ വിലസേണമെന്നും.

൪

ക്ഷേത്രപ്രവേശാദിനികൃഷ്ടകൃത്യം
ക്ഷാത്രപ്രഭാവത്തൊടകറ്റി നിർത്തി
ഗോത്രപ്രിയം ചേർത്തരുളുന്ന ഗോശ്രീ
ഗോത്രക്കധീശൻ ജയമേൽക്കനിത്യം.

൫

ഭൂവിൽ ചരിക്കും സുജനത്തിനെല്ലാം
ദ്യോവിൽ ജനിക്കും സുഖമേറ്റിയെന്നും
ഭാവിപ്രിയംനോക്കി നടന്നുപോരു-
മീവിശ്വവന്ദ്യൻ വിജയിച്ചിടേണം.

൬

പൂർണ്ണത്രയീശങ്കലുറച്ചഭക്തി,
പൂർണ്ണക്ഷമാശക്തി, ബുധാദരഭക്തി,
വർണ്ണക്രമാസക്തി,യിതൊക്കെയൊത്തി
വർണ്ണ്യം വിശിഷ്ടൻ വിജയിക്ക നിത്യം.

൭

ശ്രീരാമവംശത്തിലുദിച്ചധന്യൻ
ശ്രീരാമവർമ്മാഭിധനിക്ഷിതീശൻ
ശ്രീരാജിവക്ഷസ്സിലതീവഭക്തൻ
ശ്രീരാമതുല്യം വിജയിച്ചിടട്ടേ.

൮

കെല്പാർന്നീശപരഭക്തിതൊട്ടുഗുണമോ-
ലൊന്നുള്ളതെല്ലാം തിക-
ഞ്ഞിപ്പാരിൽ സമയം തെളിഞ്ഞുവിലസും
തന്നഗ്രജാതനാമായ്
ഇപ്പോഴുള്ളമഹേശിമാതൃസമയെ-
ന്നോർക്കുന്നൊരീസ്സൽഗ്ഗുണോ-
കല്പൻ 'ധാർമ്മികചക്രവർത്തി' വിജയി-
ക്കേണം വിഷാദംവിനാ.

ഇങ്ങനെ വിശിഷ്ടാഷ്ടകവും കഴിഞ്ഞു.



